

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 01 | THE ONLINE OFFICIAL NEWS BULLETIN | 2021 January 02


## SEASON OF EPIPHANY | ദനഹാകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 3 ♪2 2nd Sunday after Christmas<br>Coonan cross Oath<br>Comme. of Mar Ahathalla Bava<br>57th Mem. of H.H. Baselios Geevarghese II (Devalokam Catholicate Chapel) | 4 ♪6 | 5 ♪2 | 6 ♪2 †Denaha<br>Baptism of our Lord<br>(Feast of the Epiphany) | 7 ♪8 phsoq risheh d-yuhanon Mamdono<br>Beheading of St. John the Baptist | 8 ♪8 Comme. of<br>St. Stephen, the first Martyr | 9 ♪2 |






## കാർഷിക പുരസ്കാരം സമ്മാനിച്ചു

പരുമല: ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് നാലാമത് കാർഷിക പുരസ്കാരം ബിൻസി ജെയിംസിന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ പരുമല സെമിനാരിയിൽ വെച്ച് നൽകി. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഭാരവാഹികൾ എന്നിവർ സംബന്ധിച്ചു.



ഡോ. ഗീവർഗീസ് മാർ യൂലിയോസ് 31-12-2020-ന് പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ (പിറവം വലിയപള്ളി) സന്ദർശിച്ചു പ്രാർത്ഥന നടത്തി.



ദേവലോകം അരമനയിൽ കബറടങ്ങിയിരിക്കുന്ന പ. പിതാക്കന്മാരുടെ സംയുക്ത ഓർമ്മ പെരുന്നാളിനു (2021 ജനുവരി 2-3) തുടക്കം കുറിച്ചുകൊണ്ട് പ. ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ കൊടിയേറ്റ് നിർവ്വഹിക്കുന്നു. അരമന മാനേജർ ഫാ. എം. കെ. കുര്യൻ സമീപം.



പ്രധാനമന്ത്രി നരേന്ദ്രമോദിയുമായുള്ള കൂടിക്കാഴ്ചയുടെ ഭാഗമായി ഡോ. തോമസ് മാർ അത്താനാസ്യോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് എന്നിവർ മിസോറാം ഗവർണർ അഡ്വ. പി. എസ്. ശ്രീധരൻപിള്ളയ്ക്കൊപ്പം.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ആരാധനാ കലണ്ടർ

## ജീവനുള്ള വെള്ളത്തിങ്കലേയ്ക്ക് വിശുദ്ധിയോടെ കടന്നു വരിക; ആത്മാവിലും സത്യത്തിലും പിതാവിനെ നമസ്ക്കരിക്കുക



### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

രക്ഷകന്റെ ജനനപെരുന്നാളും ചേലാകർമ്മ പെരുന്നാളും ആഘോഷിച്ച ശേഷം പ. സഭ അവനോടൊപ്പം വളരുന്ന അനുഭവമാണ് ഈ ദിവസങ്ങളിൽ ധ്യാനിക്കുന്നത്. വെള്ളം വാഴ്വിന്റെ പ്രത്യേക ക്രമത്തോടെ കർത്താവിന്റെ മാമോദീസാ പെരുന്നാൾ - ദനഹാ പെരുന്നാൾ - ജനുവരി ആറാം തീയതി മോറാനായ പെരുന്നാളായി ആഘോഷിച്ച ശേഷം അനുബന്ധ പെരുന്നാളുകളായി വി. യോഹന്നാൻ മാംദാനായുടെ ശിരച്ഛേദ-രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 7-നും വി. സ്തേഫാനോസ് സഹദായുടെ രക്തസാക്ഷിത്വ പെരുന്നാളായി ജനുവരി 8-ഉം വി. സഭ ആഘോഷിക്കുന്നു.

**ദനഹാ പെരുന്നാൾ:** 'ദനഹാ' എന്നാൽ 'ഉദയം' എന്നർത്ഥം. ദനഹാ പെരുന്നാളിന്റെ അർത്ഥതലങ്ങൾ എത്ര വ്യാഖ്യാനിച്ചാലും പൂർണ്ണമാവുകയില്ല. ഏറെ ഒരുക്കത്തോടെ അന്നത്തെ വേദവായനാ ഭാഗങ്ങൾ വായിച്ച് ധ്യാനിക്കുകയും ആരാധനയിൽ ഒരുക്കത്തോടെ സംബന്ധിച്ച് പ്രുമിയോൻ-സെദ്റാകൾ ശ്രദ്ധിക്കുകയും ചെയ്യുമ്പോൾ പരിശുദ്ധാത്മാവ് അവ നമുക്ക് വെളിപ്പെടുത്തി തരും. എന്നാൽ എടുത്ത് പറയേണ്ട രണ്ട് കാര്യങ്ങൾ ഉള്ളത് ഏറ്റവും ചുരുക്കമായി സൂചിപ്പിക്കുന്നു.

1. കർത്താവിന്റെ വി. മാമോദീസാ പെരുന്നാളിനെ 'ഉദയത്തിന്റെ വലിയ പെരുന്നാൾ' എന്ന് വി. സഭ വിളിക്കുന്നതിന്റെ കാരണം, അന്ന് വ്യക്തവും കൃത്യവുമായി വി. ത്രിത്വം വെളിപ്പെടുന്നു എന്നതിനാലാണ്. പുത്രൻ വെള്ളത്തിൽ നിന്നും കയറിയ ഉടനെ ആകാശം പിളരുന്നതും ആത്മാവ് പ്രാവ് പോലെ അവന്റെ മേൽ വരുന്നതും അപ്പോൾ 'നീ എന്റെ പ്രിയ പുത്രൻ. നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന് സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായതായി വി. മർക്കോസ് ഏവൻഗേലിസ്ഥാ സാക്ഷിക്കുന്നു (വി. മർക്കോസ് 1.1-11). ഇതേ സംഭവം ഒരേ വാക്കുകളിൽ വി. മത്തായി ശ്ലീഹായും സാക്ഷിക്കുന്നു (3.1-17). വി. ലൂക്കോസ് ഏവൻഗേലിസ്ഥയും (3.15-22) ഈ സംഭവം രേഖപ്പെടുത്തുന്നു.

സന്ധ്യാനമസ്ക്കാരത്തിന്റെ പ്രുമിയോനിൽ ഈ വെളിപ്പെടുത്തൽ വി. പിതാക്കന്മാർ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക: "അശരീരിയായി ഉച്ചസ്വരത്തിൽ തന്റെ പ്രിയ പുത്രനിൽ സമ്മതിച്ചു പറഞ്ഞ ഏക പിതാവും നദിയിൽ പ്രത്യക്ഷനായി സ്വന്ത ദാസനാൽ സ്നാനം കഴിക്കപ്പെട്ട ഏക വന്ദ്യ പുത്രനും തന്റെ ഇറക്കത്തെ തെളിയിപ്പാൻ ഉയരത്തിൽ നിന്നും പ്രത്യക്ഷനായി വന്ന ഏക ശ്രേഷ്ഠാത്മാവും" എന്നും വീണ്ടും "തന്റെ വാത്സല്യം മൂലം തന്റെ സൃഷ്ടിയോട് സംസാരിച്ചു തന്റെ യഥാർത്ഥം തെളിയിച്ച പിതാവും തന്റെ തിരുവിഷ്ടപ്രകാരം ഒഴുക്കിയ നദിയിൽ സ്നാനം ഏറ്റ നിർമ്മലനായ പുത്രനും പ്രാവിന്റെ രൂപത്തിൽ ഇറങ്ങി തന്റെ ശിരസ്സിൽ ഇരുന്ന് പുത്രനെ അറിയിച്ച റൂഹായുമായ ത്രീയേക ദൈവത്തിന് സ്തുതി" എന്നും നാം പ. സഭയുടെ സ്തുതിചൊവ്വാക്കപ്പെട്ട ത്രിത്വ വിശ്വാസം പ്രഖ്യാപിച്ച് പറയുന്നു. വി. ത്രിത്വത്തിന്റെ പൂർണ്ണ വെളിപ്പെടൽ എന്നതിനാൽ ഈ സംഭവത്തെ 'ഉദയം' (Ephiphany) എന്നും "ദൈവവെളിപ്പെടുത്തൽ" (Theophany) എന്നും വിളിക്കുന്നു.

അന്നേ ദിവസം ഭവനങ്ങളുടെ മുറ്റത്ത് സ്തൂപങ്ങൾ ഉയർത്തി നാല് ഭാഗങ്ങളിലേയ്ക്ക് - ദിക്കുകൾ - ചിരാതുകളിൽ എണ്ണ പകർന്ന് തിരി തെളിച്ച് വയ്ക്കുകയും ദേവാലയത്തിലെ സന്ധ്യാനമസ്ക്കാരത്തിനു ശേഷം പ്രദക്ഷിണമിറങ്ങി അലങ്കരിക്കപ്പെട്ട ഈ ഭവനങ്ങളുടെ മുന്നിലൂടെപ്പോയി ആശീർവദിക്കുകയും ചെയ്യുന്ന ശ്രേഷ്ഠമായ പാരമ്പര്യവും കാണാം. "ഈശോ നുഹറോ" എന്ന അർത്ഥവത്തായ ഗാനമാണ് ഈ സമയത്ത് പട്ടക്കാരും വിശ്വാസികളും ആലപിക്കുന്നത്: "ഈശോ തന്റെ ഉഷസ്സാൽ ലോകം വെളിവാക്കിയവനേ! എന്റെ കണ്ണാൽ കാണാത്തതിനാൽ കണ്ണ് തരണമേ" എന്നാണ് ആ ഗാനം പാടുന്നത്. "വെളിവ് നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു" എന്ന ഗാനവും ദനഹാ പെരുന്നാളിനെ അനുസ്മരിക്കുന്നതാണ്. ആഴമുള്ള അർത്ഥങ്ങളുള്ള പഴയ ഗാനങ്ങൾ ഉപയോഗിക്കാതെ നൈമിഷിക-വൈകാരിക ഭാവങ്ങൾ മാത്രമുള്ള ഗാനങ്ങൾ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പെടുന്നതല്ല എന്നും ഇവിടെ ഓർമ്മിപ്പിക്കട്ടെ. നമ്മുടെ നമസ്ക്കാരക്രമങ്ങളിലെ അർത്ഥമുള്ള അനുതാപ ഗീതങ്ങൾ (ബോവൂസോകൾ) ഓർത്തഡോക്സ് കൺവൻഷൻ വേദികളിൽ അടുത്ത തലമുറയെ പഠിപ്പിച്ചില്ലെങ്കിൽ അവ നമുക്ക് എന്നേക്കുമായി നഷ്ടപ്പെടുമെന്ന് സാന്ദർഭികമായി സൂചിപ്പിക്കട്ടെ.

**അഗ്നി കൊണ്ടും ആത്മാവിലുമുള്ള സ്നാനം കർത്താവ ആരംഭിച്ചത് പ. സഭയിൽ ആണെന്ന് കാണാം. ആത്മിക യോർദാനായ വി. മാമോദീസാതൊട്ടിയിൽ കൂദാശാപരമായി സഭയുടെ പൗരോഹിത്യം വി. യോർദാനെ ദൈവശക്തിയാൽ ക്രമീകരിക്കുന്നു. അതിൽ വി. മാമോദീസാ മുഴുകുന്നവൻ ആത്മാവിലും സത്യത്തിലും പുനർജനിക്കുന്നു.**

2. വെള്ളം വാഴ്വിന്റെ ശുശ്രൂഷയാണ് ദനഹാ പെരുന്നാളിൽ ഏറെ ശ്രദ്ധേയമായ മറ്റൊരു കാര്യം. അതിന്റെ അർത്ഥവ്യാപ്തികൾ മുഴുവൻ ആ ശുശ്രൂഷയിൽ തന്നെ വ്യക്തമാണ്. വെള്ളത്തിന്മേൽ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചുകൊണ്ടിരുന്നുവെന്ന് സൃഷ്ടിചരിത്രത്തിന്റെ ആരംഭത്തിൽ നാം കാണുന്നു. പ്രപഞ്ചസൃഷ്ടിയിൽ ജീവന്റെ നില്പിന് ആധാരം ജലത്തിന്റെ സാന്നിദ്ധ്യമാണ്. വെള്ളമില്ലാത്തിടത്ത് ജീവനുമില്ല എന്നാണ് ഇന്നു വരെയുമുള്ള പ്രമാണം. ഭാരതീയ ചിന്താപദ്ധതിയുൾപ്പെടെ വിശ്വോത്തരങ്ങളായ തത്വചിന്തകളിലെല്ലാം ജലത്തെ അടിസ്ഥാന മൂലകങ്ങളിലെ പ്രഥമ സ്ഥാനത്ത് ദർശിക്കുന്നുണ്ട്. ശുദ്ധ മലയാളത്തിൽ പറഞ്ഞാൽ, വെള്ളം, മണ്ണ്, തീ, വായു, ആകാശം എന്നിവയാണ് പഞ്ച മൂലകങ്ങൾ.

ജീവസന്ധാരണത്തിന് പുറമെ ശുചീകരണത്തിനുള്ള പ്രഥമ ഉപാധിയും ജലമാണ്. അറിയപ്പെടുന്ന മത പ്രസ്ഥാനങ്ങളിലെല്ലാം ശുദ്ധീകരിക്കപ്പെട്ട - കൗദാശിക - ജീവിതത്തിലേയ്ക്കുള്ള പ്രഥമ പടി ജലം കൊണ്ടുള്ള കഴുകലാണ്. സന്യാസത്തിലേയ്ക്ക് ഒരു വ്യക്തിയെ സ്വീകരിക്കുമ്പോഴും അതുപോലെ ആചാര്യത്വത്തിലേയ്ക്ക് സ്വീകരിക്കുമ്പോഴുമെല്ലാം ജലം കൊണ്ടുള്ള ഒരു കഴുകൽ ദർശിക്കാം; കർത്താവ് ശ്ലീഹന്മാരുടെ കാലുകൾ കഴുകുന്നത് ഇതിനുള്ള ഏറ്റവും വലിയ ഉദാഹരണമാണല്ലോ.

എന്നാൽ ഇവിടെ പിതാക്കന്മാർ ചർച്ച ചെയ്യുന്ന ഒരു പ്രധാന ചോദ്യം സ്രഷ്ടാവിന് സൃഷ്ടിക്കപ്പെട്ടതിനെ കൊണ്ടുള്ള ഒരു കഴുകലിന്റെ ആവശ്യമുണ്ടോ എന്നതാണ്. താത്വിക ഭാഷയിൽ ഇല്ല എന്ന് പറയാം; എന്നാൽ സ്രഷ്ടാവ് സൃഷ്ടിയായി പരിമിതപ്പെട്ട അവസ്ഥയിൽ ആവശ്യം ഉണ്ടു താനും! ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് ദനഹാ പെരുന്നാളിലെ വെള്ളം വാഴ്വിന്റെ ക്രമത്തിൽ വി. പിതാക്കന്മാർ ധ്യാനിച്ചിരിക്കുന്നത്.

വെള്ളത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ എല്ലാ വായനാഭാഗങ്ങളും അന്നത്തെ ആരാധനാഭാഗങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. 'ഭീകരമാരിനിധിക്കെതിരായ് ദൈവം നടകൊണ്ടു' എന്ന് തുടങ്ങുന്ന പ്രഖ്യാപനത്തിൽ തന്നെ രക്ഷിക്കുവാനും ഒപ്പം സംഹരിക്കുവാനുമുള്ള വെള്ളത്തിന്റെ കഴിവിനെ നാം കാണുന്നു. പഞ്ചഭൂതങ്ങളിലെ മൃതു ഭൂതമായ വെള്ളം പാത്രത്തിൽ എടുത്ത് ധാര കോരുമ്പോൾ ഉണ്ടാകുന്ന സുഖവും - "പാത്രമതിൽ തണ്ണീർ വാർന്നു താൻ കഴുകി ശിഷ്യന്മാരെ" - അതു തന്നെ പ്രളയമായി നമ്മുടെ മുന്നിലെത്തുമ്പോൾ ഉണ്ടാകുന്ന ദുഃഖവും അധികം വ്യാഖ്യാനം കൂടാതെ തന്നെ ഇപ്പോൾ നമുക്ക് മനസ്സിലാകുമല്ലോ.

പാപ അശുദ്ധിയില്ലാത്തവൻ യോർദാനിൽ ഇറങ്ങിയപ്പോൾ മാനുഷിക അശുദ്ധിയാൽ മലീമസമായിരുന്ന നദി ശുദ്ധീകരിക്കപ്പെട്ടു എന്നതാണ് വെള്ളം വാഴ്വിന്റെ അടിസ്ഥാന സന്ദേശം. സ്രഷ്ടാവിനെ കഴുകുവാൻ സൃഷ്ടിതമായതിന് ഭാഗ്യം ലഭിച്ചതിനാൽ താൻ ഭാഗ്യവതി എന്നാണ് നദി പാടി പറയുന്നത്. അവന്റെ

സ്നാനത്താൽ പ്രപഞ്ചത്തിലെ സകല നീരുറവകളും ശുദ്ധീകരിക്കപ്പെട്ടു എന്ന് സാരം. യോർദാനിലേക്കു കടന്നുവരുന്ന കർത്താവിനെക്കുറിച്ചുള്ള യോഹന്നാന്റെ സാക്ഷ്യം ഇവിടെ പ്രധാനപ്പെട്ടതാണ്: "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്."

3. യോഹന്നാന്റെ സ്നാനവും കർത്താവിന്റെ സ്നാനവും തമ്മിലുള്ള ബന്ധവും അടിസ്ഥാനപരമായ വ്യത്യാസവും കൂടെ ചുരുക്കമായി പ്രതിപാദിക്കപ്പെടേണ്ടതുണ്ട്. യോഹന്നാൻ നൽകുന്നത് മാനസാന്തര സ്നാനമാണ്. അനുതാപത്തിന്റെ പ്രസംഗം കേട്ട് അനുതപിച്ച ആളുകളാണ് അവന്റെ മുന്നിൽ നദിയിൽ മുട്ടുകുത്തിക്കൊണ്ടിരുന്നത്. അപ്പോൾ യോഹന്നാൻ പറയുന്ന വാക്കുകൾ ശ്രവിക്കുക: "എന്നിലും ബലമേറിയവൻ എന്റെ പിന്നാലെ വരുന്നു; അവന്റെ ചെരിപ്പിന്റെ വാറ് കുനിഞ്ഞഴിപ്പാൻ ഞാൻ യോഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ സ്നാനം കഴിപ്പിക്കുന്നു; അവനോ നിങ്ങളെ പരിശുദ്ധാത്മാവിനാൽ സ്നാനം കഴിപ്പിക്കും" (വി. മർക്കോസ് 1.7–8). യോർദാൻ നദിയും യൂഹാനോനും ത്രിത്വത്തിന്റെ വെളിപ്പെടലിനുള്ള ഒരു ഉപാധിയായി പരിണമിച്ചുവെന്നതിലുപരി സ്രഷ്ടാവിന് സൃഷ്ടിയിൽ നിന്നുമുള്ള ഒരു ശുദ്ധീകരണ സ്നാനം ആവശ്യമില്ലാ എന്ന് സാരം.

അഗ്നി കൊണ്ടും ആത്മാവിലുമുള്ള സ്നാനം കർത്താവ ആരംഭിച്ചത് പ. സഭയിൽ ആണെന്ന് കാണാം. ആത്മിക യോർദാനായ വി. മാമോദീസാതൊട്ടിയിൽ കൂദാശാപരമായി സഭയുടെ പൗരോഹിത്യം വി. യോർദാനെ ദൈവശക്തിയാൽ ക്രമീകരിക്കുന്നു. അതിൽ വി. മാമോദീസാ മുഴുകുന്നവൻ ആത്മാവിലും സത്യത്തിലും പുനർജനിക്കുന്നു. അവന്റെ മരണത്തിൽ പങ്കാളികളായി അവനിൽ ഉയിർക്കുന്നതാണ് ക്രൈസ്തവ മാമോദീസാ (റോമർ 6.1–5). ചുരുക്കത്തിൽ ജനതയെ ക്രിസ്തുവിലേയ്ക്ക് അടുപ്പിക്കുവാനുള്ള അനുതാപത്തിന്റെ മാനസാന്തര സ്നാനമാണ് വി. യോഹന്നാൻ നടത്തിയിരുന്നതെങ്കിൽ വെള്ളത്താലും ആത്മാവാലും നിത്യതയിലേയ്ക്ക് ജനിപ്പിച്ച് ജീവിപ്പിക്കുന്ന പ്രക്രിയയാണ് ക്രിസ്തു നൽകുന്ന സ്നാനം. അതിലേക്കാണ് ക്രിസ്തു നിക്കോദിമോസിനെ ക്ഷണിച്ചത് (വി. യോഹ. 3.5–6); നമ്മെയും കൂട്ടിച്ചേർത്തത് എന്ന് ഓർക്കണം.

അഗ്നിയാലും ആത്മാവാലുമുള്ള യഥാർത്ഥ സ്നാനം സ്വീകരിച്ചവരിൽ ആദ്യജാതന്മാരാണ് ധീര രക്തസാക്ഷികളായ വി. യോഹന്നാൻ മാംദാനയും വി. സ്തേഫാനോസ് ശെമ്മാശനും. അവരുടെ ഓർമ്മപെരുന്നാൾ ഈ ദിവസങ്ങളിൽ ആഘോഷിക്കുന്നത് ഏറെ ആത്മപ്രചോദനം നൽകുന്നതാണ്. 'ഗളരുധിരത്താൽ ധവളിമയംഗങ്ങൾക്ക് ഉളവാക്കി'യവരുടെ (കഴുത്തിൽ നിന്നും ഒഴുകിയ രക്തത്തിൽ വി. മാമോദീസാ സ്വീകരിച്ചവർ അഥവാ ക്രൈസ്തവ രക്തസാക്ഷികൾ) സംഘം അനുദിനം വർദ്ധിച്ചു വരുന്ന വലിയ പ്രതിഭാസമാണ് ആത്മിക സഭയുടെ ചരിത്രത്തിൽ നാം കാണുന്നത്.

അവരാരും മരണത്തെ ഭയന്ന് പിൻതിരിഞ്ഞവരല്ല. കാരണം അവർ കണ്ടത് ക്രൂശിന്മേൽ തല ചായ്ച്ചവൻ അവർക്കായി മുടികൾ മുടയുന്നതാണ്. തനിക്കു നേരെ ക്രൂദ്ധരായി വലിയ കല്ലുകൾ എറിയുന്നവരെയല്ല മറിച്ച് മുന്നിൽ സ്വർഗ്ഗം തുറന്നിരിക്കുന്നതാണ് വി. സ്തേഫാനോസ് കണ്ടത്. കാരണം അവർ നോക്കുന്നത് തിരശ്ചീനമായിട്ടല്ല; മറിച്ച് അവരുടെ ബോധങ്ങളും വിചാരങ്ങളും പിതാവാം ദൈവത്തിന്റെ വലതുഭാഗത്ത് മശിഹാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന മഹോന്നതങ്ങളിലായിരുന്നു. അവരുടെ പ്രാർത്ഥന നമുക്ക് തുണയാകട്ടെ.



**സമകാലികം**

# ഓർത്തഡോക്സ് സഭാ പ്രതിനിധികൾ പ്രധാനമന്ത്രിയുമായി കൂടിക്കാഴ്ച നടത്തി

ന്യൂഡൽഹി: ഡോ. തോമസ് മാർ അത്താനാസ്യോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ.യൂഹാനോൻ മാർ ദിമിത്രിയോസ് എന്നിവരുൾപ്പെട്ട ഓർത്തഡോക്സ് സഭാ പ്രതിനിധി സംഘം മലങ്കര സഭയുടെ നിലപാടുകൾ പ്രധാനമന്ത്രിയെ അറിയിച്ചു. മിസോറാം ഗവർണർ അഡ്വ. പി. എസ്. ശ്രീധരൻ പിള്ളയും, കേന്ദ്ര വിദേശകാര്യ സഹമന്ത്രി വി. മുരളീധരനും കൂടിക്കാഴ്ചയിൽ പ്രധാനമന്ത്രിക്കൊപ്പം സന്നിഹിതരായിരുന്നു. പ. ബാവായുടെയും പ. സുന്നഹദോസിനെയും സ്നേഹാന്വേഷണങ്ങൾ പ്രതിനിധിസംഘം പ്രധാന മന്ത്രിയെ അറിയിച്ചു.

സുപ്രീംകോടതിയുടെ വിധിക്ക് പുറത്ത് മറ്റു വഴികൾ തേടുന്നതും അതിന് വേണ്ടി ആരെയെങ്കിലും നിർബന്ധിക്കുന്നതും തെറ്റാണെന്നും സഭാ പ്രതിനിധികൾ പ്രധാനമന്ത്രിയുടെ ശ്രദ്ധയിൽ പെടുത്തി. സുപ്രീംകോടതി വിധികൾ നടപ്പാക്കണമെന്ന സഭയുടെ എന്നത്തേയും നിലപാടുകൾ ഉൾപ്പെടെ പ്രതിനിധികൾ പ്രധാനമന്ത്രിക്ക് എഴുതി നൽകുകയും ചെയ്തു. കൂടിക്കാഴ്ചയിൽ ഓർത്തഡോക്സ് സഭാ നേതൃത്വം സംതൃപ്തി രേഖപ്പെടുത്തി.

മിസോറാം ഗവർണർ അഡ്വ. പി. എസ് ശ്രീധരൻ പിള്ള മലങ്കരസഭയെ സംബന്ധിക്കുന്ന നിലവിലെ സാഹചര്യങ്ങൾ ഉൾപ്പെടെ പ്രധാനമന്ത്രിയെ നേരത്തെ അറിയിച്ചിരുന്നു. അതിനെത്തുടർന്നാണ് ഇരുവിഭാഗം പ്രതിനിധികളെയും പ്രധാനമന്ത്രി കാണുന്നതിനുള്ള സാഹചര്യം സംജാതമായത്. ഓർത്തഡോക്സ് സഭാ പ്രതിനിധികളുമായുള്ള പ്രധാനമന്ത്രിയുടെ കൂടിക്കാഴ്ച ഒരു മണിക്കൂറിലധികം നീണ്ടുനിന്നു.

സുപ്രീംകോടതി വിധി നടപ്പാക്കുന്നതിനു വേണ്ട സാഹചര്യം ഉണ്ടാകണമെന്ന് പ്രധാനമന്ത്രിയോട് അഭ്യർത്ഥിച്ചതായി സഭാ പ്രതിനിധികൾ മാധ്യമ പ്രവർത്തകരുടെ ചോദ്യങ്ങൾക്ക് മറുപടിയായി പറഞ്ഞു. അയോധ്യ വിധി അംഗീകരിച്ച വഖഫ് ബോർഡ് ശിലാസ്ഥാപന ചടങ്ങുകൾ പങ്കെടുത്തത് സൂചിപ്പിച്ച്, സുപ്രീംകോടതി വിധിക്ക് പുറത്ത് ഒരു പരിഹാരവും ഇല്ലെന്ന് പ്രധാനമന്ത്രിയെ അറിയിച്ചതായി സഭാ പ്രതിനിധികൾ തുടർന്നറിയിച്ചു.

ചെങ്ങന്നൂർ ഭദ്രാസനാധിപനായിരുന്ന തോമസ് മാർ അത്താനാസ്യോസിനെ പ്രധാനമന്ത്രി അനുസ്മരിച്ചു. പ. കാതോലിക്കാ ബാവാ തിരുമേനിയെയും, ഇപ്പോൾ ഗുജറാത്ത് കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന സഭയുടെ അഹമ്മദാബാദ് ഭദ്രാസനാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിനെയും പ്രത്യേകം അന്വേഷിച്ചു. ഭാരതത്തിൽ മുഴുവൻ പ്രത്യേകിച്ച് ഗുജറാത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നടത്തുന്ന പ്രവർത്തനങ്ങളെയും പ്രത്യേകിച്ച് വിദ്യാഭ്യാസ രംഗത്തെ പ്രവർത്തനങ്ങളെയും അദ്ദേഹം ശ്ലാഘിച്ചു.

ഭാരതത്തിന്റെ ദേശീയ ക്രൈസ്തവ സഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും അടിയറവെയ്ക്കുന്ന ഒരു നിലപാടും ഭാരതീയ ജനതാ പാർട്ടി നേതൃത്വം നൽകുന്ന ദേശീയ ജനാധിപത്യ സഖ്യത്തിൽ നിന്നും ഉണ്ടാകുകയില്ല എന്ന് പ്രത്യാശിക്കുന്നതായും ശ്രീ നരേന്ദ്ര മോഡി ഗുജറാത്ത് മുഖ്യമന്ത്രിയായിരിക്കേ, മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ് ഭദ്രാസനാധിപൻ എന്ന നിലയിൽ മലങ്കരസഭക്ക് നൽകിയ സ്നേഹവാൽസല്യങ്ങൾ നന്ദിയോടെ സ്മരിക്കുന്നതായും തിരുവനന്തപുരത്ത് കേരള മുഖ്യമന്ത്രി നടത്തിയ പരിശ്രമങ്ങൾ പരാജയപ്പെട്ട നിലവിലെ സാഹചര്യത്തിൽ സുപ്രീകോടതി സ്ഥിതിചെയ്യുന്ന ഭാരതത്തിന്റെ തലസ്ഥാനത്തു വെച്ച് പ്രധാനമന്ത്രി നടത്തുന്ന പരിശ്രമങ്ങൾ സുപ്രീംകോടതി വിധികൾക്കും 1934-ലെ സഭാ ഭരണഘടനക്കും വിധേയമായിട്ടുള്ള ഒരു തീരുമാനത്തിലെത്താൻ മലങ്കരസഭയിലെ ഇരു വിഭാഗങ്ങളിലെ വിശ്വാസികളും സഭാ നേതൃത്വങ്ങളും പൊതുസമൂഹവും ആത്മാർത്ഥമായി ആഗ്രഹിക്കുന്നതായും അതിനുവേണ്ടി പ്രാർത്ഥിക്കുന്നതായും മാധ്യമ വിഭാഗം അധ്യക്ഷൻ പ്രസ്താവിച്ചു.

# മുഖ്യമന്ത്രിയുടെ കുറ്റപ്പെടുത്തലുകൾ നിർഭാഗ്യകരം: ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്

കോട്ടയം: സഭാതർക്കത്തിന്റെ വിവിധ വശങ്ങൾ സമഗ്രമായി പരിഗണിച്ചു കൊണ്ടുള്ള പ്രതികരണമാണ് കേരള മുഖ്യമന്ത്രിയിൽ നിന്നും മലങ്കര ഓർത്തഡോക്സ് സഭയും പൊതുസമൂഹവും പ്രതീക്ഷിക്കുന്നതെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ. മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ട കേരള പര്യടന പരിപാടിക്കിടെ 2020 ഡിസംബർ 28-ന് മലപ്പുറത്ത് വച്ച് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാംഗമായ ഒരു വൈദികൻ സഭാതർക്കം സംബന്ധിച്ച് അദ്ദഹത്തോട് ചോദ്യം ഉന്നയിക്കുകയും അദ്ദേഹം ഈ വിഷയം സംബന്ധിച്ച് തന്റെ പ്രതികരണം അറിയിക്കുകയും ചെയ്തിരുന്നു.

ഓർത്തഡോക്സ് സഭയുടെ വീഴ്ചകൾ എന്ന നിലയിൽ സംസ്ഥാന മുഖ്യമന്ത്രി നടത്തിയ പരാമർശങ്ങൾ മുഴുവൻ തന്നെ സമൂഹത്തിൽ വസ്തുതാ വിരുദ്ധവും തെറ്റിദ്ധാരണാജനകവുമായ പ്രതികരണങ്ങൾക്ക് കാരണമായി തീരും. ഇപ്രകാരം സഭയെ കുറ്റപ്പെടുത്തി സംസാരിച്ചത് അത്യന്തം നിർഭാഗ്യകരമാണ്. ഒത്തുതീർപ്പുകൾക്ക് സഭ വഴിപ്പെടുന്നില്ല എന്നുള്ളതാണ് പ്രധാന കുറ്റമായി പറഞ്ഞിരിക്കുന്നത്. പാത്രിയർക്കീസ് വിഭാഗവുമായുള്ള പ്രശ്നം രമ്യമായി പരിഹരിക്കുന്നതിന് ഓർത്തഡോക്സ് സഭ എത്രവട്ടം ചർച്ചകൾകളിൽ പങ്കാളിയായി എന്ന് അദ്ദേഹത്തിന് പരിശോധിക്കാവുന്നതേയുള്ളൂ. 1958-ലെ സഭാസമാധാനത്തോട് പാത്രിയർക്കീസ് വിഭാഗം വിഘടിച്ചതാണ് വീണ്ടും തർക്കം ഉണ്ടായതിന്റെ കാരണം. 1995-ൽ ഇരുവിഭാഗത്തെയും ഉൾക്കൊണ്ട് യോജിപ്പിലെത്തുന്നതിനുള്ള മാർഗരേഖ സുപ്രീംകോടതി തന്നെ നിർദ്ദേശിച്ചു. നിർദ്ദേശങ്ങൾ പാത്രിയർക്കീസ് വിഭാഗം അനുസരിക്കാതിരുന്നതാണ് വീണ്ടും പ്രശ്നം തുടരാനുള്ള കാരണമെന്ന് 2017-ലെ കോടതിവിധിയിൽ പറഞ്ഞിട്ടുള്ളത് അദ്ദേഹം ശ്രദ്ധിക്കേണ്ടതായിരുന്നു. മുഖ്യമന്ത്രിയുടെ സാനിദ്ധ്യത്തിൽ നടന്ന ചർച്ചയിൽ ഓർത്തഡോക്സ് സഭ വളരെ സന്തോഷപൂർവ്വമാണ് സഹകരിച്ചത്. എന്നാൽ കോടതിവിധിയിലൂടെ ഓർത്തഡോക്സ് സഭയ്ക്കു ലഭിച്ച എല്ലാ അവകാശങ്ങളും താമസിപ്പിക്കുവാനും, ഇല്ലായ്മ ചെയ്യുവാനുമുള്ള ഉപാധി മാത്രമായി പാത്രിയർക്കീസ് വിഭാഗം അതിനെ കണ്ട സാഹചര്യത്തിലാണ് ചർച്ചകൾ വഴിമുട്ടിയത്. മാത്രമല്ല, മുഖ്യമന്ത്രിയുമായി നടന്ന ചർച്ചകളെക്കുറിച്ച് കേരള സംസ്ഥാനത്തിന്റെ ചീഫ് സെക്രട്ടറി സത്യവിരുദ്ധമായ കാര്യങ്ങൾ കോടതിയെ ബോധിപ്പിക്കുവാൻ മുതിരുകയും ചെയ്തു. ഇക്കാര്യം കോടതി തന്നെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഈ പ്രവൃത്തികൾ എല്ലാം ചർച്ചകളുടെ പ്രസക്തി തന്നെ ഇല്ലാതാക്കി.

ഇരുവിഭാഗങ്ങളും തമ്മിൽ ചർച്ച നടത്തിയാൽ പരിഹരിക്കാൻ സാധിക്കുന്ന പ്രശ്നങ്ങളായിരുന്നു എങ്കിൽ എന്നേ പരിഹരിക്കപ്പെടുമായിരുന്നു. മുൻപും നടന്നിട്ടുള്ള അനേകം ചർച്ചകളിൽ ഒന്നിനെപ്പോലും ആത്മാർത്ഥമായി പ്രശ്നപരിഹാരത്തിനുള്ള മാർഗമായി കാണുവാൻ പാത്രിയർക്കീസ് വിഭാഗത്തിന് കഴിഞ്ഞിട്ടില്ല. മന്ത്രിസഭാ ഉപസമിതിയെ സഭയുടെ നിലപാട് നേരിട്ടും രേഖാമൂലവും അറിയിച്ചിട്ടുണ്ട്. രാജ്യത്തിന്റെ പരമോന്നത നീതിപീഠത്തിന്റെ വിധിയെ പാത്രിയർക്കീസ് വിഭാഗം പൂർണ്ണമായും തള്ളിപ്പറയുന്നു എന്നതും ചർച്ചകൾ കോടതി വിധി നടപ്പാക്കാതിരിക്കുന്നതിനുള്ള ഉപകരണമായി ഉപയോഗിക്കപ്പെടുന്നു എന്നതും സമീപകാല അനുഭവങ്ങളിലൂടെ തിരിച്ചറിഞ്ഞതുകൊണ്ടാണ് ചർച്ചകളിൽ നിന്ന് തൽക്കാലികമായി പിൻവാങ്ങിയത്. നിയമനടപടികൾ താമസിപ്പിക്കുകയോ മരവിപ്പിക്കുകയോ ചെയ്യില്ല എന്ന ധാരണയിൽ നടത്തപ്പെടുന്ന ചർച്ചകളിൽ ഓർത്തഡോക്സ് സഭ സഹകരിക്കുകതന്നെ ചെയ്യും.

മലങ്കര സഭാതർക്കം സംബന്ധിച്ച് കോടതി വിധി അംഗീകരിച്ചു നടപ്പാക്കുകയല്ലാതെ മറ്റൊരു വിധത്തിലും പ്രശ്ന പരിഹാരത്തിനു ശ്രമിക്കേണ്ടതില്ല എന്ന് സുപ്രീംകോതി തന്നെ നിർദ്ദേശിക്കുന്നുണ്ട് എങ്കിലും മുഖ്യമന്ത്രിയെ ബഹുമാനിച്ച് ചർച്ചയ്ക്കു സഭ തയ്യാറായി എന്ന വസ്തുതയുടെ നേരെ കണ്ണടച്ചുകളഞ്ഞതും നിർഭാഗ്യകരമായിപ്പോയി.

സഭാംഗങ്ങളിൽ ആരുടെയും മൃതസംസ്ക്കാരങ്ങൾ ഓർത്തഡോക്സ് സഭ തടഞ്ഞിട്ടില്ല. മൃതദേഹങ്ങൾ ആദരപൂർവ്വം സംസ്ക്കരിക്കുന്നതിന് സഭ ഒരുക്കമായിരുന്നു. എന്നാൽ വിലക്കുള്ള വൈദികർക്ക് പള്ളിയിൽ പ്രവേശിക്കുവാനുള്ള സമ്മർദ്ദതന്ത്രവുമായി മൃതദേഹങ്ങളോട് അനാദരവ് കാട്ടിയത് യാക്കോബായ വിഭാഗമാണ്. നിയമപരമായി ചുമതലയുള്ള വികാരിയുടെ സാന്നിദ്ധ്യത്തിലാവണം സംസ്ക്കാരം എന്നു മാത്രമേ പറഞ്ഞിട്ടുള്ളു. ഇക്കാര്യത്തിൽ ഓർത്തഡോക്സ് സഭയെ കുറ്റപ്പെടുത്തുന്ന മുഖ്യമന്ത്രി പാത്രിയർക്കീസ് വിഭാഗത്തിന്റെ നിയന്ത്രണത്തിലുള്ള പള്ളികളിൽ മൃതസംസ്ക്കാരങ്ങൾ നടന്നിരുന്നത് എങ്ങിനെയെന്നുകൂടെ അന്വേഷിക്കാതിരുന്നത് സങ്കടകരമാണ്.

ഇടവകകളിലെ അംഗസംഖ്യയെകുറിച്ച് സത്യസന്ധമായ അന്വേഷണം നടത്താതെ, തർക്കത്തിൽ ഏർപ്പെട്ടിരിക്കുന്നതിൽ ഒരുവിഭാഗം നൽകുന്ന കണക്കുകൾ പൂർണ്ണമായി വിശ്വസിക്കുന്നതും നിർഭാഗ്യകരമാണ്. ഏതാനും വർഷങ്ങളായി പാത്രിയർക്കീസ് വിഭാഗം ബലമായി പിടിച്ചുവച്ച് ഭരണം നടത്തുന്ന പള്ളികളിൽ ഗത്യന്തരമില്ലാതെ മാസവരി കൊടുക്കുന്നവരെല്ലാം യഥാർത്ഥമായി ആ കൂട്ടത്തിൽ പെടുന്നവരാണ് എന്നു ചിന്തിക്കുന്നത് ധാർമികതയ്ക്ക് ഒട്ടും നിരക്കുന്നതല്ല. വിശ്വാസികളുടെ ഭൂരിപക്ഷംനോക്കി കോടതിവിധികൾ നടപ്പാക്കുന്ന ശൈലി സഭാതർക്കത്തിന് മാത്രം ബാധകമായിട്ടുള്ളതാണോ?

സുപ്രീംകോടതിവിധി നടപ്പാക്കുവാൻ ഭരണഘടനാപരമായ ചുമതലയുള്ള മുഖ്യമന്ത്രി ഒരു വിഭാഗത്തിന്റെ വക്താവായി സംസാരിക്കുന്നത് ഖേദകരമാണ്. അദ്ദേഹത്തിന്റെ പദവിക്കു നിരക്കാത്ത പക്ഷപാതമാണ് കാണിച്ചിരിക്കുന്നത്. ഒരുസഭയുടെ ആഭ്യന്തര പ്രശ്നങ്ങളിൽ ഇതരസഭകൾ ഇടപെടുന്ന ശൈലി ഇതിനുമുമ്പ് ഉണ്ടായിട്ടില്ല. കേരള മുഖ്യമന്ത്രി അതിനും വഴിയൊരുക്കികൊടുത്തിരിക്കുന്നു. സഭാതർക്കം നിലനിർത്തി ലാഭംകൊയ്യാനുള്ള ശ്രമങ്ങൾ ഒറ്റക്കെട്ടായി ചെറുക്കും. മുഖ്യമന്ത്രിയുടെ പരാമർശങ്ങൾ നീതിന്യായ വ്യവസ്ഥയോടുള്ള വെല്ലുവിളിയായി മാത്രമേ കാണാനാവു എന്നതാണ് സഭയുടെ നിലപാട്.



# കേരള മുഖ്യമന്ത്രിയുടേത് ഏകാധിപതിയുടെ സ്വരം

## ഡോ മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപോലിത്ത

(യു.കെ.-യൂറോപ്പ്-ആഫ്രിക്ക ഭദ്രാസനം
ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപോലിത്ത)

ബഹുമാനപ്പെട്ട കേരള മുഖ്യമന്ത്രി ശ്രീ പിണറായി വിജയൻ അവർകൾ അറിയുന്നതിന്,

മുഖ്യമന്ത്രി നടത്തുന്ന കേരള പര്യടനത്തിന്റെ ഭാഗമായി മലപ്പുറത്ത് നടന്ന സമ്മേളനത്തിൽ ക്ഷണപ്രകാരം പങ്കെടുത്ത മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസന സെക്രട്ടറി അച്ചന്റെ ചോദ്യങ്ങൾക്കു പരസ്യമായും, കരുതിക്കൂട്ടിയും നൽകിയ മറുപടിയാണ് ഈ എഴുത്തിനു എന്നെ പ്രേരിപ്പിച്ചത്. ആനുകാലിക പ്രസക്തവും, അടിയന്തിര പ്രാധാന്യവും ആയ പല വിഷയങ്ങൾ പലരും അവിടെ ഉന്നയിച്ചപ്പോൾ അതിൽനിന്നൊക്കെ ബോധ പൂർവ്വം സമയക്കുറവ് ന്യായം പറഞ്ഞു ഒഴിഞ്ഞുമാറിയ മുഖ്യമന്ത്രി മുൻകൂട്ടി കരുതി വെച്ചതുപോലെ സഭയുടെ കാര്യത്തിൽ മറുപടി പറയാൻ സമയം എടുത്തത് നന്മ മനസ്സ് ആണ് എന്ന് ചിന്തിക്കുവാൻ പ്രയാസമാണ്.

തനിക്ക് ഓശാന പാടാത്ത പുരോഹിതന്മാരെ പരസ്യമായി അവഹേളിക്കുന്നത് ഹരമാക്കിയ പിണറായി വിജയനിൽ നിന്നും മറ്റൊന്നും ഞങ്ങൾ പ്രതീക്ഷിക്കുന്നില്ല. എന്നാൽ പ്രബുദ്ധരായ ഒരു സമൂഹത്തിന്റെ നായകസ്ഥാനം വഹിക്കുന്ന ആൾ എന്ന നിലയിൽ മുഖ്യമന്ത്രിയുടെ പെരുമാറ്റം പദവിക്ക് നിരക്കാത്തതും, പക്ഷപാതപരവും ആയിരുന്നു. അതിൽ ശക്തമായ പ്രതിഷേധം അറിയിക്കുന്നു.

മുഖ്യമന്ത്രിയുടെ വികാരപരമായ മറുപടിയിൽനിന്നും മലങ്കരസഭാ തർക്കത്തെ സംബന്ധിച്ചു താങ്കൾ ഇതുവരെ ഒന്നും മനസ്സിലാക്കിയിട്ടില്ല എന്ന് പൊതുജനത്തിനും, സഭാവിശ്വാസികൾക്കും ബോധ്യമായി. മുഖ്യമന്ത്രി സഭ വിഷയം നന്നായി പഠിച്ചിട്ടുണ്ട് എന്ന ഞങ്ങളുടെ ധാരണ, തെറ്റുധാരണ ആയിരുന്നു എന്ന് ബോധ്യപ്പെടുത്താൻ മലപ്പുറം സമ്മേളനം മൂലം ഇടയായി എന്നതിനാൽ അതിന്റെ സംഘാടകരെ അഭിനന്ദിക്കുന്നു.

ഇനി മുഖ്യമന്ത്രി ശരിയായി ബോധ്യം ഇല്ലാതെയോ അല്ലെങ്കിൽ ബോധ്യം ഉണ്ടായിട്ടും പരുന്ത് പോലും പറക്കാത്ത സമ്മർദ്ദം ഉള്ളതുകൊണ്ടോ തെറ്റായി പ്രചരിപ്പിക്കുവാൻ ശ്രമിച്ച വിഷയങ്ങൾ എടുത്ത് പറയട്ടെ.

### 1) സമവായ ചർച്ചകളെ സംബന്ധിച്ച്

ചർച്ചയിൽ കൂടി ഈ വിഷയം പരിഹരിക്കാം, കോടതി വ്യവഹാരം നമുക്ക് ആവശ്യം ഉണ്ടോ? എന്ന് ആദ്യം ചോദിച്ചത് മലങ്കര ഓർത്തഡോക്സ് സഭയാണ് സാർ. 1958 മുതൽ ഉള്ള ചരിത്രം പരിശോധിച്ചാൽപോലും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധികൾ വന്നിട്ടും സമവായത്തിലൂടെ ഒന്നായി ഒരു സഭ എന്ന് പറയുവാൻ ആണ് വി. സഭ ആഗ്രഹിച്ചതും, ശ്രമിച്ചതും. കോടതി ചിലവ് ഉൾപ്പെടെ നല്കാൻ വിധി വന്നപ്പോഴും 'എന്റെ മക്കൾ ' എന്ന പിതൃതുല്യമായ വികാരമാണ് വി. മാർത്തോമ്മാ സിംഹാസനത്തിൽനിന്ന് ഉണ്ടായത്. 12 വർഷം വരെ മാർത്തോമ്മായുടെ പൈതൃകത്തിന്റെ സ്നേഹം അനുഭവിച്ചു കാത്തിരുന്നവർ ഏകപക്ഷീയമായി സ്വാർത്ഥ താല്പര്യത്തിനായി മാറി പോയതിനു മലങ്കര ഓർത്തഡോക്സ് സഭ എങ്ങനെ കുറ്റക്കാർ ആകും? സമവായ ചർച്ചകളോടു മുഖംതിരിച്ചവർ പറഞ്ഞത്, കോടതിയിലാണ് ഞങ്ങൾക്ക് വിശ്വാസമെന്നാണ്. പിന്നീട് സുപ്രീംകോടതി നിയമിച്ച നിരീക്ഷകനെ, ചിലവ് തുകയുടെ വീതം കെട്ടിവെച്ചശേഷം ഏകപക്ഷീയമായി ബഹിഷ്കരിച്ചു. മുഖ്യമന്ത്രിയുടെ അറിവിലേക്ക് പറയട്ടെ, അങ്ങ് റിട്ട. ജഡ്ജിയെ അന്വേഷിക്കുന്നതിന് വളരെ മുമ്പേ സുപ്രീംകോടതി റിട്ട. ജഡ്ജിയെ നിരീക്ഷകനാക്കി അത് നടപ്പാക്കാൻ ശ്രമിച്ചതാണ്. അവിടെ ആരാണ് ചർച്ചകൾ ഒഴിവാക്കിയത്? കോടതിയിൽ മാത്രമാണ് വിശ്വാസം എന്ന് വാശി പിടിച്ചപ്പോൾ അതും സമാധാനം ഓർത്ത് മലങ്കര ഓർത്തഡോക്സ് സഭ സമ്മതിച്ചു. മനസില്ലാമനസോടെ കോടതിയിൽ പോയി. അവസാനം 2015-ൽ വിധി വന്നു. അത് എതിരായപ്പോൾ അതിൽ എഴുതിയിരിക്കുന്നത് വ്യക്തമല്ല എന്ന് പറഞ്ഞ് അപ്പീലിന് പോയി. അതും മലങ്കര ഓർത്തഡോക്സ് സഭ അംഗീകരിച്ചു. പിന്നീട് 2017 വിധി സഭക്ക് അനുകൂലമായപ്പോൾ വീണ്ടും ചർച്ച എന്ന് പറയുന്നത് സാമാന്യ ബുദ്ധിക്കു നിരക്കുന്നതാണോ? എന്നിട്ടും ഓർത്തഡോക്സ് സഭ അതിനു അനുകൂലിച്ചു അങ്ങ് വിളിച്ചപ്പോൾ വന്നില്ലേ? പിന്നെ കേരള മുഖ്യമന്ത്രി സുപ്രീം കോടതിക്ക് മുകളിൽ ഉള്ള കോടതി ആകാൻ ശ്രമിക്കുമ്പോൾ അത് കൈയും കെട്ടി ഓച്ഛാനിച്ചു നിന്നു കേൾക്കുവാൻ ഇത് സർ സി.പി. യുടെ ഭരണകാലം ഒന്നും അല്ലല്ലോ. അങ്ങയുടെ പ്രസ്താവനയിൽ കൂടി അങ്ങേയ്ക്ക് ഈ വിഷയത്തിൽ ഉള്ള പക്ഷപാതപരമായ താല്പര്യം കൂടി ഇപ്പോൾ പരസ്യമായിരിക്കുകയാണ്. അതുകൊണ്ട് തന്നെ അങ്ങയുടെ സമാധാന ശ്രമങ്ങൾ ഇപ്പോൾ ഞങ്ങൾ സംശയത്തോടു കൂടി മാത്രമാണ് വീക്ഷിക്കുന്നത്.

### 2) ശവസംസ്ക്കാരം സംബന്ധിച്ച്

മുഖ്യമന്ത്രി ഈ അടുത്ത കാലത്ത് കണ്ട ശവസംസ്ക്കാര നാടകം മാത്രമേ ഓർക്കുന്നുള്ളു എന്നത് നിർഭാഗ്യകരമാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികർക്കുപോലും യോഗ്യമായ ശവസംസ്ക്കാരം ലഭിക്കാത്ത സാഹചര്യം ഈ കേരളത്തിൽ ഉണ്ടായിട്ടുണ്ട്. അപ്പോൾ ഞങ്ങളുടെ വിശ്വാസികൾ അനുഭവിച്ച കഷ്ടത പറയാനുണ്ടോ? വൈദികരുടെ മൃതശരീരം കൂകി വിളിച്ചു ആക്ഷേപിക്കുന്ന ജനത്തിന് നടുവിൽ കൂടി അടക്കാൻ കൊണ്ടുപോകുന്ന ദൃശ്യങ്ങൾ ഇപ്പോഴും ലഭ്യമാണ്. അങ്ങയുടെ സൈബർ സെല്ലിൽ പറഞ്ഞാൽ അതിന്റെ കോപ്പി ലഭിക്കുന്നതാണ്. അവിടെ അങ്ങ് പറഞ്ഞ ആദരവ് ഞങ്ങൾ കണ്ടില്ല. അതിനെ മുഖ്യമന്ത്രിയും കാണാൻ ശ്രമിച്ചില്ല. എന്നിട്ടും ഞങ്ങൾ മൃതശരീരം അടക്കുവാൻ തടസം നിന്നില്ല. സഭ പറഞ്ഞത് നിയമപ്രകാരം ഉള്ള വൈദികൻ മുഖ്യ കാർമികത്വം വഹിക്കണം എന്ന് മാത്രമാണ്. അത് നിയമമാണ്. നിയമം അനുസരിക്കൽ പൗരന്റെ ധർമ്മം ആണ് എന്ന് മലങ്കരസഭ വിശ്വസിക്കുന്നു. കട്ടച്ചിറയിൽ സംസ്കാര നാടകം കാണിച്ചവർ അവിടെതന്നെ ഉള്ള വൈദികന്റെ മാതാവിന്റെ ശവസംസ്ക്കാരം യാതൊരു തടസവും കൂടാതെ നടത്തിയത് ഈ സഭയിൽ തന്നെയാണ്.

വസ്തുതകൾ ഇങ്ങനെ ആണ് എന്നിരിക്കെ ഇതിനെ എല്ലാം മറന്നുകൊണ്ട് മുഖ്യമന്ത്രി പുതിയ തിരക്കഥ പരസ്യമാക്കിയപ്പോൾ പൊതുവിന്റെ ആൾ എന്ന അങ്ങയുടെ മുഖംമൂടി അഴിഞ്ഞു പോയി. സാമാന്യജനത്തിന്റെ പൗരബോധമാണ് അങ്ങയെപ്പോലെ ഉള്ളവരെ നാലാളുടെ മുമ്പിൽ എഴുന്നേറ്റു നിൽക്കാൻ പ്രാപ്തമാക്കുന്നത് എന്ന് മുഖ്യമന്ത്രി മറന്നുപോകരുത്. ആ പൗരബോധം ഇന്നും ഞങ്ങൾക്ക് കൈമോശം വന്നിട്ടില്ല എന്ന് ഞങ്ങളെക്കാൾ അങ്ങേയ്ക്ക് നന്നായി മനസ്സിലായിട്ടും ഉണ്ട്. നിങ്ങളുടെ വെള്ളക്കുപ്പായം മുഴുവൻ അഴുക്ക് പുരണ്ടു നിൽക്കുമ്പോൾ, ഞങ്ങളെ കുപ്പായത്തിന്റെ മഹത്വം പഠിപ്പിക്കാൻ വരുന്നത് മോശമല്ലേ?

### 3) ഇടവകകളിൽ ഭൂരിപക്ഷം അനുസരിച്ചുള്ള വിധി നടത്തിപ്പു സംബന്ധിച്ച്



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ഇടവകകളിലെ ഭൂരിപക്ഷം നോക്കി വിധി നടത്തണം എന്ന അങ്ങയുടെ കണ്ടുപിടിത്തം അക്ഷരാർത്ഥത്തിൽ ഞങ്ങളിൽ അതിശയമാണ് ഉളവാക്കിയത്. രാഷ്ട്രീയത്തിൽ അര നൂറ്റാണ്ടിന്റെ പ്രവർത്തിപരിചയം ഉള്ള അങ്ങേയ്ക്ക് നിയമവ്യവസ്ഥ തീരെ അറിയാതെ തരമില്ലല്ലോ. മലങ്കരസഭ ഒരു ഭാരതീയ സഭയാണ്. ഇത് ഒരു ദേശീയ സഭ എന്നതുകൊണ്ട് തന്നെ മറ്റാരേക്കാളും ഇന്ത്യൻ ഭരണവ്യവസ്ഥയോട് മലങ്കരസഭയ്ക്ക് കൂടുതൽ കൂറും ഉത്തരവാദിത്വവും ഉണ്ട്. ഇന്ത്യൻ ഭരണഘടന നിലവിൽ വരുന്നതിനു മുമ്പ് തന്നെ ജനാധിപത്യരീതിയിൽ മലങ്കരയിലെ പള്ളികളിൽ ഭരണം നടത്തി ഇന്ത്യൻ ജനാധിപത്യത്തിന് തന്നെ മാതൃക കാണിച്ചുകൊടുത്ത ഒരു സഭയെ ജനാധിപത്യവും, ഭരണക്രമവും പഠിപ്പിക്കാൻ മുഖ്യമന്ത്രി മുതിർന്നത് കൊല്ലക്കുടിലിൽ സൂചി വിൽക്കാൻ നോക്കിയതുപോലെയാണ്.

ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടുന്നതിന് മുമ്പുതന്നെ ഭരണഘടന സ്ഥാപിച്ച ഒരു സഭയാണ് മലങ്കരസഭ എന്നത് കേരളത്തിന്റെ മുഖ്യമന്ത്രി മറക്കരുത്. ശാശ്വതമായ സമാധാനമാണ് വി. സഭ എക്കാലവും ആഗ്രഹിക്കുന്നത്. അത് വ്യവസ്ഥാപിത മാർഗ്ഗത്തിൽ കൂടെ ആവണം എന്നും സഭക്ക് നിർബന്ധം ഉണ്ട്. ഇലക്ഷൻ വരുമ്പോൾ സമയംപോലെ കൂട്ട് കൂടുകയും, ആവശ്യം കഴിയുമ്പോൾ പുലബന്ധം പോലും ഇല്ല എന്ന് പറഞ്ഞു ഒഴിയുന്നതുമായ ശൈലി സഭയിൽ നടപ്പാകുന്നതല്ല. കാരണം ഇത് വി. സഭയാണ് എന്നതു തന്നെ.

സുപ്രീംകോടതി വിധിപ്രകാരം ഒരു ഇടവകയിൽ ഈ ട്രസ്റ്റിലെ ഒരു അംഗം എങ്കിലും അവശേഷിക്കുന്നു എങ്കിൽ ആ ഇടവക 1934-ലെ ഭരണഘടന പ്രകാരം മാത്രമേ ഭരിക്കപ്പെടാവൂ എന്ന് ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. അത് കൊണ്ട് അവിടെ നിന്ന് ആരെങ്കിലും പുറത്തുപോകണം എന്ന് സഭ പറയുന്നില്ല. 1934 ഭരണഘടനപ്രകാരം ഒന്നായ സഭയായി തുടരണം എന്നാണ് സഭയുടെ നിലപാട്. അത് ആളുകളുടെ എണ്ണം നോക്കി മാറ്റാവുന്നത് അല്ല എന്ന് അങ്ങേക്ക് ഇനി എങ്കിലും ബോധ്യമാകേണ്ടതാണ്. ആളുകളുടെ എണ്ണം നോക്കി കാര്യങ്ങൾ ക്രമീകരിക്കാൻ നോക്കുന്നുവെങ്കിൽ അങ്ങയുടെ പാർട്ടിയുടെ പൊടി പോലും ഇന്ത്യയിൽ കാണുകയില്ലായിരുന്നു എന്ന് ഓർക്കണം. എല്ലാവർക്കും നിയമം ബാധകമാണ്. ആരും അതിന് അതീതരല്ല. ആളുകളുടെ എണ്ണമല്ല ഇന്ത്യയുടെ നിയമത്തിന്റെ ബഹുമതിയാണ് ഇവിടെ നോക്കുന്നത്. അതിന്റെ ഇല്ലായ്മ ചെയ്യുന്ന ചിന്തകൾക്ക് മുഖ്യമന്ത്രി ഒത്താശ ചെയ്യരുത്.

അങ്ങയുടെ മാടമ്പി സംസ്ക്കാരം ഒരു കമ്യൂണിസ്റ്റ് നേതാവിന് ഭൂഷണം അല്ല. ഒരു വിഷയത്തിൽ ഇടപെടുമ്പോൾ അതിനെപ്പറ്റി ശരിയായി പഠിക്കുവാൻ അങ്ങ് ഇനിയെങ്കിലും തയ്യാറാകണം. അതിനു കഴിയുന്നില്ല എങ്കിൽ ആ വിഷയത്തിൽ ആധികാരികമായി അഭിപ്രായം പറയുവാൻ ശ്രമിക്കരുത് എന്ന് സ്നേഹബുദ്ധ്യാ ഉപദേശിക്കുന്നു. ❑

## ദേവലോകത്ത് പരിശുദ്ധ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ ഇന്നും നാളെയും

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 57-ാം ഓർമ്മയും, പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ 45-ാം ഓർമ്മയും, പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ 24-ാം ഓർമ്മപ്പെരുന്നാളും സംയുക്തമായി ജനുവരി 2, 3 തീയതികളിൽ ആചരിക്കുന്നു. പെരുന്നാൾ ശുശ്രൂഷകൾക്ക് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും സഭയിലെ മെത്രാപ്പോലീത്താമാരും നേതൃത്വം നൽകും.

2-ന് 6 മണിക്ക് സന്ധ്യാനമസ്ക്കാരം. ബാംഗ്ലൂർ ഭദ്രാസനാധിപൻ ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ അനുസ്മരണ പ്രസംഗം നടത്തും. തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥന, ആശീർവാദം.

3-ന് രാവിലെ 6.30-ന് പ്രഭാത നമസ്ക്കാരം. 7.30-ന് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ വി. മൂന്നിന്മേൽ കുർബാനയും, കബറിങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരിക്കും. ഗ്രിഗോറിയൻ ടിവിയിൽ തത്സമയ സംപ്രേഷണം ഉണ്ടായിരിക്കും.

## ത്രിതല പഞ്ചായത്ത് ഭാരവാഹികളായ മലങ്കരസഭാംഗങ്ങൾ





**ജോർജ് തോമസ് വലിയകാലായിൽ**
**പ്രസിഡണ്ട്, ചെന്നീർക്കര ഗ്രാമപഞ്ചായത്ത്. സ്വതന്ത്രനായി മത്സരിച്ചാണ് വിജയിച്ചത്. തുമ്പമൺ ഏറം സെന്റ് ജോർജ് വലിയപള്ളി ട്രസ്റ്റി.**



**മറിയാമ്മ ബെന്നി**
**പ്രസിഡണ്ട്, മുളന്തുരുത്തി ഗ്രാമപഞ്ചായത്ത്. വെട്ടിക്കൽ തേവനാൽ മാർ ബഹനാൻ ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവകാംഗം.**



**രേഷ്മ മറിയം റോയി**
**പ്രസിഡണ്ട്, അരുവാപ്പുലം ഗ്രാമപഞ്ചായത്ത്. രാജ്യത്തെ ഏറ്റവും പ്രായം കുറഞ്ഞ പഞ്ചായത്ത് പ്രസിഡണ്ട് (21 വയസ്). കോന്നി അരുവാപ്പുലം സെന്റ് ജോർജ് ഇടവകാംഗം.**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# ഓർത്തഡോക്സ് ആരാധനാവത്സരം

ഫാ. ഡോ. ജോസഫ് ചീരൻ

## അദ്ധ്യായം 1

മനുഷ്യബുദ്ധിയുടെ പരിമിതിയിൽ ആദി-മധ്യ-അന്തങ്ങളായി വിഭജിക്കുക സാധ്യമല്ലാത്ത കാലത്തെയും സമയത്തെയും ദിവസം, ആഴ്ച, മാസം, കൊല്ലം, നൂറ്റാണ്ട്, സഹസ്രാബ്ദം തുടങ്ങിയ മനുഷ്യനിർമ്മിതങ്ങളായ സാങ്കേതിക ഏകകങ്ങളിലൂടെ യുക്തിസഹമായി വിഭജിച്ച് ചരിത്ര സംഭവങ്ങളെ ഇപ്രകാരമുള്ള കാലനിർണ്ണയത്തിന് വിധേയമായി ക്രമീകരിക്കാനുള്ള യത്നമാണ് കലണ്ടർ നിർമ്മാണത്തെ സാധൂകരിക്കുന്ന ചിന്ത. ലോകസംസ്കാരങ്ങളിൽ പലതിലും സമയ-കാല വിഭജനവും കലണ്ടർ നിർമ്മാണവും നടന്നത് ഒരേ കാലത്തല്ല. ഇക്കാര്യത്തിൽ പ്രാചീന സംസ്കൃതികൾ തമ്മിൽ കൊടുക്കലും വാങ്ങലും നടന്നിട്ടുണ്ട്. നമുക്ക് അറിയാവുന്നിടത്തോളം അറുപതിന്റെ ഏകകമായി സമയത്തെ ക്രമപ്പെടുത്തിയത് ബാബിലോൺ നാഗരികതയാണ്. ഒരു വർഷത്തെ ഇന്നത്തെ രീതിയിലേക്ക് മാസങ്ങൾ, ആഴ്ചകൾ, ദിവസങ്ങൾ, മണിക്കൂറുകൾ, മിനിട്ടുകൾ, സെക്കണ്ടുകൾ എന്നീ വിശദാംശങ്ങളിലേക്ക് അപഗ്രഥന വൈദഗ്ദ്ധ്യത്തോടെ വിഭജിച്ച് പരിഷ്കരിച്ചതിന്റെ ബഹുമതിയും ബാബേൽ സംസ്കാരത്തിനാണ്. ജലഘടികാരവും സൂര്യഘടികാരവും പ്രചരിപ്പിച്ച് സമയത്തെ ജനകീയമാക്കിയ ബാബിലോണിയയിൽ വാനനിരീക്ഷണം പുരോഗതി പ്രാപിച്ചിരുന്നു.

ബാബിലോണിന്റെ മറ്റൊരു സംഭാവനയാണ് ബാബിലോണിയൻ കലണ്ടർ. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവയുടെ ഗതിയും സസ്യങ്ങളുടെ വളർച്ചയുമായി ബന്ധപ്പെട്ട രണ്ടുവിധം കാലഗണന ഇവിടെ ആദ്യകാലത്തു ഉണ്ടായിരുന്നു പോൽ. എഴുത്തുവിദ്യ വികസിച്ചപ്പോൾ നിരീക്ഷണഫലങ്ങൾ രേഖപ്പെടുത്തി. അങ്ങനെയാണ് കലണ്ടറുകൾ ഉണ്ടായത്. ബാബിലോൺകാരുടെ അടിസ്ഥാന കാലഗണന പിന്നീട് സൂര്യാസ്തമയം അടിസ്ഥാനപ്പെടുത്തിയായി. ഒരു സൂര്യാസ്തമയം മുതൽ അടുത്ത സൂര്യാസ്തമയം വരെ ഒരു ദിവസമായി കണക്കാക്കി. ഒരു ദിനത്തെ ആറായി വിഭജിച്ചു. ആദ്യ മൂന്നു ഭാഗങ്ങൾ രാത്രി; അടുത്ത മൂന്നെണ്ണം പകൽ. അമാവാസി കഴിഞ്ഞ് ചന്ദ്രൻ പുറത്തുവരുന്ന ദിവസം മുതലുള്ള 29-30 ദിവസങ്ങൾ ഒരു മാസമായി കണക്കാക്കി (മനോരമ സപ്ലിമെന്റ്, 1-7-2015).

സാധാരണഗതിയിൽ 28 ദിവസം ദൈർഘ്യമുള്ള ചാന്ദ്രമാസത്തെ നാല് ഭാഗങ്ങളായി വിഭജിച്ച് അവയ്ക്ക് ആഴ്ചകൾ എന്ന് പേർ നൽകിയത് ക്രിസ്തുവിന് മുമ്പ് ആയിരക്കണക്കിന് വർഷങ്ങൾക്ക് മുമ്പ് സെമിറ്റിക് സംസ്കൃതിയായിരുന്നു. പൗരസ്ത്യ ദേശക്കാരായ ഈ എബ്രായ ജനത ദിവസങ്ങൾക്ക് പ്രത്യേക പേർ നൽകാതെ ഒന്നാം ദിവസം, രണ്ടാം ദിവസം എന്നിങ്ങനെ പേർ നൽകുകയായിരുന്നു. സുറിയാനി ഉൾപ്പെടെ സെമിറ്റിക് ഭാഷകളിലെല്ലാം ദിവസങ്ങളെ ഈ ശൈലിയിലാണ് ഇന്നും പ്രതിപാദിക്കുന്നത്. സുറിയാനിയിൽ ആയത് ഇപ്രകാരമാണ്.

1. ഹാദ് ബ്ശാബോ (ആഴ്ചയുടെ ഒന്നാം ദിവസം) ഞായർ (മലയാളത്തിൽ)
2. ത്റേയ്ൻ (ആഴ്ചയുടെ രണ്ടാം ദിവസം) തിങ്കൾ (മലയാളത്തിൽ)
3. ത്ലോസോ (ആഴ്ചയുടെ മൂന്നാം ദിവസം) ചൊവ്വാ (മലയാളത്തിൽ)
4. അർബ്ഓ (ആഴ്ചയുടെ നാലാം ദിവസം) ബുധൻ (മലയാളത്തിൽ)
5. ഹമ്ശോ (ആഴ്ചയുടെ അഞ്ചാം ദിവസം) വ്യാഴം (മലയാളത്തിൽ)
6. ആറുബ്തോ (ആഴ്ചയുടെ ആറാം ദിവസം) വെള്ളി (മലയാളത്തിൽ)
7. ശബത്തോ (ആഴ്ചയുടെ ഏഴാം ദിവസം) ശനി (മലയാളത്തിൽ)

സെമിറ്റിക്, ഈജിപ്ഷ്യൻ, ജർമാനിക്, ജ്യൂയിഷ്, റോമൻ, മലയാളം, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിലെ ദിവസങ്ങളുടെ പേരുകൾ താരതമ്യപഠനത്തിനായി ക്രമമായി താഴെ ചേർക്കുന്നു.




ഒന്നാം ദിനം, സൺസ്ഡേ, സൺസ്ഡേ, ഒന്നാംദിനം, സണ്ടെ, ഞായർ, സണ്ടെ, രവിവാസരം, സൂര്യൻ.

രണ്ടാം ദിനം, മൂൺസ്ഡേ, മൂൺസ്ഡേ, രണ്ടാംദിനം, മൺഡേ, തിങ്കൾ, മൺഡേ, സോമവാസരം, ചന്ദ്രൻ.

മൂന്നാം ദിനം, മാർസ്ഡേ, ടിവ്സ്ഡേ, മൂന്നാംദിനം, റ്റ്യൂസ്ഡേ, ചൊവ്വ, റ്റ്യൂസ്ഡേ, മംഗളവാസര, മാർസ് (ചൊവ്വ).

നാലാം ദിനം, മെർക്കുറീസ് ഡേ, വോഡൻസ് ഡേ, നാലാംദിനം, വെനസ്ഡേ, ബുദ്ധവാസര, മെർക്കുറി (ബുധൻ).

അഞ്ചാം ദിനം, ജൂപ്പിറ്റേഴ്സ് ഡേ, തേഴ്സ് ഡേ, അഞ്ചാം ദിനം, തേഴ്സ് ഡേ, വ്യാഴം, തേഴ്സ് ഡേ, ഗുരുവാസര, ജൂപ്പിറ്റർ (വ്യാഴം).

ആറാംദിനം, വീനസ് ഡേ, ഫ്രിജൂസ്ഡേ, പ്രിപ്പറേഷൻഡേ, ഫ്രൈഡേ, വെള്ളി, ഫ്രൈഡേ, ശുക്രവാസര, വീനസ്.

ഏഴാം ദിനം, സാറോൺസ് ഡേ, സാറ്റൂലസ് ഡേ, ശബത് ഡേ, സാറ്റർ ഡേ, ശനി, സാറ്റർഡേ, ശനിവാസര, സാറ്റേൺ (ശനി)

സൂര്യനെ അടിസ്ഥാനമാക്കിയും ചന്ദ്രനെ അടിസ്ഥാനമാക്കിയും കലണ്ടറുകൾ രൂപംപ്രാപിച്ചിട്ടുണ്ട്. സ്വന്തം അച്ചുതണ്ടിൽ ഭൂമിയ്ക്ക് ഒരു പരിവൃത്തി പൂർത്തിയാക്കുവാൻ വേണ്ട സമയം 24 മണിക്കൂർ ആണ്. ഭൂമിക്ക് സൂര്യനെ ഒരു തവണ ചുറ്റുവാൻ വേണ്ട സമയം 365 1/4 ദിവസം ആണ്. ഇതാണ് സോളാർ കലണ്ടറുകളുടെ അടിസ്ഥാനസമീപനം.

ജൂലിയസ് സീസർ (100-44 ബി.സി.) ബി. സി. 45-ൽ റോമൻ വർഷഗണന പരിഷ്ക്കരിച്ച് നടപ്പിലാക്കി. അദ്ദേഹം ആവിഷ്ക്കരിച്ച കലണ്ടർ മാർച്ച് മാസത്തിൽ ആരംഭിക്കുന്നു. ആകെ 365 ദിവസം; 12 മാസം. നാലു വർഷം കൂടുമ്പോൾ ഫെബ്രുവരിക്ക് 29 ദിവസം. മറ്റു മാസങ്ങളിൽ ഒന്നിടവിട്ട് 31-ഉം 30-ഉം ദിവസങ്ങൾ. ബി.സി. 9-ൽ അഗസ്റ്റസ് സീസർ ഈ കലണ്ടർ പരിഷ്ക്കരിച്ചു; വർഷാരംഭം മാർച്ചിൽ നിന്ന് ജനുവരിയിലേക്ക് മാറ്റി. എന്നാലും ജൂലിയൻ കലണ്ടർ എന്ന പേർ മാറിയില്ല.

മറ്റൊരു സോളാർ കലണ്ടർ ആണ് ഈജിപ്ഷ്യൻ കലണ്ടർ. 30 ദിവസം

വീതമുള്ള പന്ത്രണ്ട് മാസവും അഞ്ചു ദിവസമുള്ള പതിമൂന്നാം മാസവും. അതാണ് ഈ കലണ്ടറിന്റെ പൊതുഘടന.

പോപ്പ് ഗ്രിഗറി പതിമൂന്നാമൻ (1572-1585) ജൂലിയൻ കലണ്ടർ പരിഷ്ക്കരിച്ചു കൂടുതൽ കൃത്യതയുള്ളതാക്കി. പാശ്ചാത്യ കലണ്ടർ എന്നും ഗ്രിഗോറിയൻ കലണ്ടർ എന്നും ഇത് വിളിക്കപ്പെടുന്നു. കൂടുതൽ കൃത്യതയുള്ള ഈ കലണ്ടർ ലോകമെങ്ങും അംഗീകരിച്ചു. 1752-ൽ ഇംഗ്ലണ്ടിലും 1918-ൽ റഷ്യയിലും ഇത് അംഗീകൃതമായി.

വിവിധ പ്രാദേശിക സംസ്കാരങ്ങളെയും ചരിത്രസംഭവങ്ങളെയും അനുസ്മരിച്ചുകൊണ്ട് വിവിധ വർഷഗണനകളും വിവിധ കലണ്ടറുകൾ പിൻതുടരുന്നു. ക്രിസ്തുവർഷത്തെപ്പോലെ തന്നെ ശകവർഷം, ഹിജറാവർഷം, യൗനായവർഷം, കലിവർഷം തുടങ്ങിയ വർഷഗണനകൾ നമുക്ക് പരിചിതമാണല്ലോ. എന്നാൽ ഈ പുസ്തകത്തിൽ നമ്മുടെ പരിഗണനയ്ക്ക് വിഷയമാവുന്നത് ഗ്രിഗോറിയൻ കലണ്ടർപ്രകാരം ക്രിസ്തുവർഷഗണനയിൽ ഓർത്തഡോക്സ് സഭ അനുവർത്തിച്ചുപോരുന്ന വേദപുസ്തക സംഭവങ്ങൾ ആണ്. അതുകൊണ്ടുതന്നെ കലണ്ടർ ക്രമീകരണത്തിന്റെ സമീപനവും സംവിധാനവും മാറുന്നുണ്ട്. ഒരു കാലത്ത് കേരളത്തിൽ മേടം 1-ാം തീയതി വർഷാരംഭമായി കണക്കാക്കിയിരുന്നു. നമ്മുടെ വിഷുആഘോഷം അതിന്റെ ബാക്കിപത്രം ആണ്. ഇത് അസ്സീറിയൻ സംസ്കാരത്തിന്റെ അനുകരണമാണെന്ന് ശ്രീ. എൻ. വി. കൃഷ്ണവാരിയർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അസ്സീറിയൻ നാടുകളിൽനിന്ന് വൻതോതിൽ കേരളത്തിൽ കുടിയേറിപ്പാർത്ത ഒരു ജനത ഇവിടെ ആവിഷ്കരിച്ചതാണത്രേ മേടമാസത്തിലെ വർഷാരംഭം. ഇന്നും ജ്യോതിഷത്തിലെ ഒന്നാം രാശി മേടം രാശിയാണെന്നത് ഗൗരവാവഹമായ ചിന്തയും പഠനവും അർഹിക്കുന്നു. അസ്സീറിയൻ ജ്യോതിഷവും കൽപഗണിതവും നമ്മുടെ നാട്ടിൽ പ്രചരിച്ചിരുന്നതായി കേസരി എ. ബാലകൃഷ്ണപിള്ള സമർത്ഥിച്ചിട്ടുണ്ട്. പുരാണങ്ങളിലെ പല അവതാരങ്ങളുടെയും കാലഘട്ടം കല്പഗണിതത്തിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം നിർണ്ണയിച്ചിട്ടുണ്ട്.

അതുപോലെ അന്ത്യോഖ്യൻ സുറിയാനിസഭയിൽ ഒരു കാലത്ത് എ.ഡി. കാലഗണനയേക്കാൾ പ്രബലമായി നിലവിലിരുന്നത് യൗനായ (ഗ്രീക്ക്) വർഷഗണനയാണ്. സിറിയൻ / മദ്ധ്യപൗരസ്ത്യ ദേശത്തു നിന്ന് പല കാലങ്ങളിലായി കേരളത്തിലെത്തിയ വിദേശ സഭാദ്ധ്യക്ഷന്മാർ ഉപയോഗിച്ചിരുന്നത് യൗനായ വർഷമാണെന്നതിന് അനിഷേധ്യമായ തെളിവുകളുണ്ട്. മലങ്കര സഭയിൽ, കേരളത്തിൽ കൊല്ലവർഷം ആരംഭിച്ചതു മുതൽ ആ കലണ്ടർ ആണ് വിശേഷദിവസങ്ങൾക്ക് ഉപയോഗിച്ചിരുന്നത്. ആറേഴു പതിറ്റാണ്ടുവരെയും മലങ്കരയിലെ പെരുന്നാളുകൾ താഴെ പറയുംപ്രകാരം ആയിരുന്നു.

ജനുവരി 1 - ആണ്ടാരംഭം. മകരം 1.

ജനുവരി 6 - ദനഹാ. മകരം 6.

ഫെബ്രുവരി 2 - മായൽത്തോ. കുംഭം 2.

മാർച്ച് 25 - വചനിപ്പ്. മീനം 25.

ജൂൺ 29 - ശ്ലീഹാ നോമ്പ് വീടൽ. മിഥുനം 29.

ജൂലായ് 3 - മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ. കർക്കിടകം 3.

ആഗസ്റ്റ് 6 - കൂടാരപ്പെരുന്നാൾ. ചിങ്ങം 6.

ആഗസ്റ്റ് 15 - ശൂനോയോ. ചിങ്ങം 15.

സെപ്റ്റംബർ 14 - സ്ലീബാപ്പെരുന്നാൾ. കന്നി 14

ഡിസംബർ 25 - യൽദാ. ധനു 25.

ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതോടെ അതത് ബന്ധപ്പെട്ട ഇംഗ്ലീഷ് മാസത്തിന്റെ അതേ തീയതിയിലേക്ക് പെരുന്നാളുകൾ മാറ്റപ്പെടുകയാണുണ്ടായത്.

എന്നാൽ ആരാധനാവർഷം മുൻനിർത്തി ഓർത്തഡോക്സ് സഭ ഒരു കലണ്ടർ സംവിധാനം ചെയ്തിരുന്നില്ല. ആദ്യമായി 2014-2015-ൽ അങ്ങനെയൊരു സംരംഭം അഹമ്മദബാദ് മെത്രാസനത്തിന്റെ പുലിക്കോട്ടിൽ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ പ്രാവർത്തികമായി. വളരെ ഭാവനാപൂർവ്വം തയ്യാറാക്കിയ ആ കലണ്ടർ സഭയിലെങ്ങും ആവേശപൂർവ്വം സ്വാഗതം ചെയ്യപ്പെട്ടു. ആ കലണ്ടറിൽ സൂചനകളായി മാത്രം ധ്വനിപ്പിച്ച ചില സഭാതത്വങ്ങളെ അല്പം വിശദീകരിച്ച് പ്രതിപാദിക്കുവാനുള്ള വിനീത ശ്രമമാണ് ഈ ലഘു ഗ്രന്ഥത്തിൽ നടത്തിയിട്ടുള്ളത്.

**വിശുദ്ധ വേദപുസ്തകം നൽകുന്ന അറിവുകൾ അടിസ്ഥാനമാക്കി സൃഷ്ടിയുടെ ആരംഭം മുതൽ കർത്താവിന്റെ രണ്ടാമത്തെ വരവിൽ അനാവരണം ചെയ്യപ്പെടുന്ന നിത്യതയുടെ സ്വർഗ്ഗീയാനുഭവം വരെയുള്ള സംഗതികളെ യേശുക്രിസ്തുവിന്റെ വരവിനു മുമ്പുള്ള ചരിത്രസംഭവങ്ങളെയും ക്രിസ്തുവിന്റെ ജീവിതത്തെയും അദ്ദേഹത്തിന്റെ വചനങ്ങളേയും തന്റെ മനുഷ്യാവതാരത്തിന്റെ അനുബന്ധമായ വി. സഭയുടെ ചരിത്രത്തെയും ആധാരമാക്കി ഒരു വർഷത്തിൽ ക്രമീകൃതമായി അടുക്കി ആവിഷ്ക്കരിക്കുവാനുള്ള ശ്രമമാണ് ഓർത്തഡോക്സ് സഭയുടെ ആരാധനാ കലണ്ടർ നടത്തുന്നത്.**

വിശുദ്ധ വേദപുസ്തകം നൽകുന്ന അറിവുകൾ അടിസ്ഥാനമാക്കി സൃഷ്ടിയുടെ ആരംഭം മുതൽ കർത്താവിന്റെ രണ്ടാമത്തെ വരവിൽ അനാവരണം ചെയ്യപ്പെടുന്ന നിത്യതയുടെ സ്വർഗ്ഗീയാനുഭവം വരെയുള്ള സംഗതികളെ യേശുക്രിസ്തുവിന്റെ വരവിനു മുമ്പുള്ള ചരിത്രസംഭവങ്ങളെയും ക്രിസ്തുവിന്റെ ജീവിതത്തെയും അദ്ദേഹത്തിന്റെ വചനങ്ങളേയും തന്റെ മനുഷ്യാവതാരത്തിന്റെ അനുബന്ധമായ വി. സഭയുടെ ചരിത്രത്തെയും ആധാരമാക്കി ഒരു വർഷത്തിൽ ക്രമീകൃതമായി അടുക്കി ആവിഷ്ക്കരിക്കുവാനുള്ള ശ്രമമാണ് ഓർത്തഡോക്സ് സഭയുടെ ആരാധനാ കലണ്ടർ നടത്തുന്നത്. ഒരർത്ഥത്തിൽ സഭയുടെ ശ്രേഷ്ഠ കൂദാശയായ വി. കുർബ്ബാനയുടെ സംവിധാനത്തിലും ഒരു മണിക്കൂർ സമയംകൊണ്ട് നിത്യതയുടെ ഭൂതകാലം മുതൽ നിത്യതയുടെ ഭാവികാലം വരെയുള്ള സംഭവങ്ങൾ പ്രതിപാദിക്കുവാൻ ശ്രമിക്കുന്നുണ്ട്. സമുദ്രജലത്തെ ഒരു ചെപ്പിലാക്കുന്ന ചെപ്പടി വിദ്യയാണത്. ഭാഷയും വേഷസംവിധാനങ്ങളും പ്രതീകാത്മകമായ അംഗചലനങ്ങളും വാദ്യവിശേഷങ്ങളും രംഗസജ്ജീകരണങ്ങളുംകൊണ്ട് അതീവ ധ്വന്യാത്മകമായതാണ് ഈ ക്രമീകരണം. പങ്കെടുക്കുന്ന ജനങ്ങൾക്ക് നിത്യത മുതൽ നിത്യത വരെയുള്ള അനുഭവങ്ങൾ അതീവ സൂക്ഷ്മമായി അനുഭവിപ്പാൻ അതിൽ അവസരമുണ്ട്. അവയിൽ ഓരോ അംശത്തെയും പ്രത്യേക ശുശ്രൂഷകളാക്കി ആവിഷ്ക്കരിക്കുന്ന അനുഷ്ഠാന ചാരുതയാണ് കലണ്ടർ ദിനങ്ങളിലെ ആരാധനകളിൽ ക്രമീകരിച്ചിട്ടുള്ളത്. ഉദാഹരണത്തിന് ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണം കാസാ-പീലാസാകൾ ഉയർത്തുന്ന ഒരു അനുഷ്ഠാനം മാത്രമാണ് വിശുദ്ധ കുർബാനയിൽ. എന്നാൽ സ്വർഗ്ഗാരോഹണപ്പെരുന്നാളിൽ ആ സംഭവത്തെ വർണ്ണിക്കുന്ന വർണ്ണനകളും വ്യാഖ്യാനങ്ങളും സ്ലീബാ ആഘോഷവും വേദവായനയും ഒക്കെയായി ആ സംഭവത്തെ നമ്മുടെ മുമ്പിൽ വായിച്ചും വരച്ചും കാട്ടുന്നു. വി. കുർബ്ബാനയിൽ ക്രിസ്തുസംഭവങ്ങളെ അതിസൂക്ഷ്മമായി, ധ്വന്യാത്മകമായി അലിയിച്ചു ചേർത്ത് ആരാധകനെ ഒരുദിവസംകൊണ്ട് ക്രിസ്ത്വനുഭവങ്ങളിൽ പങ്കാളിയാക്കുന്നു. കലണ്ടർ സംവിധാനം ഒരാണ്ടിലെ ആരാധനാജീവിതം കൊണ്ട് വിശ്വാസികളെ ക്രിസ്തുവിന്റെ ജീവിതത്തോട് ചേർന്ന് ജീവിക്കുവാൻ അവസരമൊരുക്കുന്നു. ദിവസമായാലും വർഷമായാലും അതിന്റെ കേന്ദ്രം ക്രിസ്തു ആയിരിക്കുന്നതിൽ വിശ്വാസികളുടെ ആത്മീയ വളർച്ചയിൽ വലിയ പങ്കാണുള്ളത്. ക്രിസ്തു ജീവിച്ച കാലഘട്ടത്തിനും സ്ഥലകാലങ്ങൾക്കും കാലസമ്പൂർണ്ണതയുടെ വിശുദ്ധിയും പരിമളവും ഉണ്ടെന്ന് സഭ പഠിപ്പിക്കുന്നു. ആ വിശുദ്ധിയും പരിമളവും വിശ്വാസി ഏറ്റുവാങ്ങുന്നത് ക്രമാനുസൃതമായി ചിട്ടപ്പെടുത്തിയ ക്രിസ്തു സംഭവങ്ങളുടെ പങ്കാളിത്തം മൂലമാണ്. വർത്തമാനകാലാനുഭവങ്ങളിൽനിന്ന് നമ്മെ അടർത്തിയെടുത്ത് ക്രിസ്തു ജീവിച്ച സാഹചര്യത്തിൽ നമ്മെ പറിച്ചുനടുവാൻ ആവശ്യമായ ആഖ്യാന-ആവിഷ്ക്കാര-അവതരണ തന്ത്രങ്ങൾ കലണ്ടർ ആരാധനകൾക്കുണ്ട്. ഭൂമി ഒരു ദിവസംകൊണ്ട് സ്വന്തം അച്ചുതണ്ടിൽ പ്രദക്ഷിണം പൂർത്തിയാക്കവേ ഒരു വർഷം കൊണ്ട് സൂര്യപ്രദക്ഷിണം നടത്തുന്നതുപോലെയാണിത്. വി. കുർബ്ബാനയിൽ ക്രിസ്തുവിനെ അതിസൂക്ഷ്മമായി അനുഭവിക്കുന്നു; ഒരു വർഷത്തെ കലണ്ടറിൽ ക്രമീകരിച്ച പെരുന്നാളുകളിലൂടെ വർണ്ണാഭമായ ക്രിസ്തുചരിത്രം നമുക്കു മുമ്പിൽ ചുരുൾ വിടരുന്നു.

വേദപുസ്തകം എഴുതപ്പെടാതിരുന്ന കാലങ്ങളിലും അത് ലഭ്യമല്ലാതിരുന്ന കാലങ്ങളിലും യേശുവിന്റെ രക്ഷാകരമായ ജീവിതസംഭവങ്ങളെ സവിശേഷമായ ആരാധനകളിലൂടെയാണ് അപ്പോസ്തോലിക സഭ സുവിശേഷിച്ചിരുന്നത്. ആ ആരാധനകൾ ആകട്ടെ പ്രതീകാത്മകമായ ക്രിയാംശങ്ങൾ സമൃദ്ധിയായി ഉള്ളതുകൊണ്ട് ഭാഷയുടെ സഹായം ഇല്ലാതെപോലും ഏറെക്കുറെ മനസ്സിലാക്കുവാൻ വിശ്വാസികൾക്ക് കഴിയുംവിധം ക്രമീകരിച്ചിരുന്നു. നമ്മുടെ നാട്ടിൽ സുറിയാനി ഭാഷയിൽ മാത്രം ആരാധന നടത്തിയിരുന്ന കാലങ്ങളിൽ വി. കുർബ്ബാനയിലെ ക്രിയാംശങ്ങളുടെ സംവേദനക്ഷമത മൂലം അവ ഗ്രഹിക്കുവാൻ വലിയ പ്രയാസമുണ്ടായിരുന്നില്ല.

ക്രിസ്തുവിന്റെ ജീവിതത്തിൽ നടന്ന സംഭവങ്ങളെ, അവയുടെ ഉള്ളടക്കത്തിന്റെ അടിസ്ഥാനത്തിൽ ഏഴ് ഘട്ടങ്ങൾ ആയി വിഭജിച്ചിട്ടുണ്ട്. ആഗമനകാലം, ദഹനാകാലം, വലിയ നോമ്പുകാലം, ഉയിർപ്പുകാലം, പെന്തിക്കോസ്തി കാലം, തേജസ്ക്കരണകാലം, സ്ലീബാ കാലം എന്നിവയാണ് ആ ഏഴ് കാലങ്ങൾ. ഓരോ കാലത്തോടും അനുബന്ധിച്ചു നടന്ന സംഭവങ്ങളും ചിന്തകളും ഉൾക്കൊള്ളിക്കുവാൻ ആവശ്യമായത്ര ഞായറാഴ്ചകൾ ഓരോ കാലത്തിലും ആരാധനാകലണ്ടർ ഉൾക്കൊള്ളും. ഓരോ കാലത്തെയും അവയുടെ ഘടനയെയും നമുക്ക് പിന്നീട് വിശദമായി പരിശോധിക്കാം. അതിന് മുമ്പായി ആഴ്ച, ദിവസം, യാമം എന്നിവയുടെ സങ്കല്പങ്ങളെപ്പറ്റി അല്പം പ്രതിപാദിക്കേണ്ടതുണ്ട്.

മറ്റു കലണ്ടറുകളെപ്പോലെ ആരാധനാകലണ്ടറിലും ഞായർ മുതൽ ശനി ഉൾപ്പെടെ ഏഴ് ദിവസങ്ങൾ ആണ് ആഴ്ചയിൽ ക്രമീകരിച്ചിട്ടുള്ളത്. സൃഷ്ടിയുടെ ആരംഭം ഞായറാഴ്ചയാണെന്ന് വി. വേദപുസ്തകം സാക്ഷിക്കുന്നു. ക്രിസ്തുസംഭവങ്ങളിൽവച്ച് ഏറ്റവും പ്രധാനവും രക്ഷാകരവുമായ ഉയിർത്തെഴുന്നേൽപ്പ് അത്ഭുതകരമായി സംഭവിച്ചത് ഞായറാഴ്ചയാണ്. അപ്പോസ്തോലന്മാർക്ക് അഗ്നിനാവിന്റെ സാദൃശ്യത്തിൽ പരിശുദ്ധാത്മാവിന്റെ ദൃശ്യമായ അവരോഹണം നടന്നത് ഞായറാഴ്ചയാണ്. ഇവയും ഇവയെപ്പോലുള്ള മറ്റു കാരണങ്ങളും ഞായറാഴ്ചയുടെ അതുല്യതയ്ക്ക് നിയാമകമായിരിക്കുന്നു. പഴയനിയമസഭ അതിപ്രാചീനകാലം മുതൽ ഏഴാം ദിവസം ശബത്ത് ആയി ആചരിക്കുവാൻ കല്പനയുണ്ട്. ശബത്ത് എന്ന സെമിറ്റിക് ഭാഷകളിലെ പദത്തിന് ഏഴ് എന്നാണർത്ഥം. സൃഷ്ടികർമ്മം ആറ് ദിവസംകൊണ്ട് നിർവഹിച്ചശേഷം ഏഴാം ദിവസം യഹോവ വിശ്രമിച്ചു എന്നാണ് ബൈബിൾ വിവരണം. ഏഴാം ദിവസം ശബത്ത് ആണെങ്കിൽ ഒന്നാം ദിവസം ഞായർ എന്ന യുക്തിയിലാണ് ഞായർ ആഴ്ചയുടെ പ്രഥമ ദിനമായി സ്ഥാനം പിടിച്ചത്. യഹൂദാസഭയുടെ പൊതു ആരാധനാദിനവും ആഴ്ചയിലൊരിക്കലുള്ള പ്രബോധനദിനവും ശനിയാഴ്ചകളിൽ ആയിരുന്നു എന്ന് വേദപുസ്തകത്തിൽ കാണുന്നു. പലപ്പോഴും ശബത്ത് നാളുകളിൽ സിന്നഗോഗ് ആരാധനകളിൽ ക്രിസ്തു പങ്കെടുക്കുകയും പ്രഭാഷണങ്ങൾ നടത്തുകയും അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തിരുന്നു. എന്നാൽ ക്രിസ്തുവിന്റെ പുനരുത്ഥാനം ഞായറാഴ്ച സംഭവിച്ചതോടെ ആരാധനയുടെയും കൂടിവരവിന്റെയും ദിനം ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ ആയിത്തീർന്നു. അപ്പോസ്തോലന്മാർ തന്നെയും ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ കൂടിവന്നിരുന്നതായി പുതിയനിയമം സാക്ഷിക്കുന്നു. "അപ്പം മുറിക്കൽ" എന്ന പേരിൽ ആദിമസഭ ആചരിച്ചുവന്ന വി. കുർബ്ബാനാർപ്പണവും അതേ ദിവസം ആയിരുന്നു. ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ എട്ടാംനാൾ എന്ന പേരിലും അറിയപ്പെട്ടിരുന്നു. ആഴ്ചവട്ടത്തിൽ എട്ടു ദിവസങ്ങളില്ലാതിരിക്കേ എട്ടാംദിവസം എന്ന് പരാമർശിച്ചിരുന്നത് ആഴ്ചവട്ടത്തിന്റെ ഒന്നാംനാളിനെതന്നെയാണ്. അന്ന് അമർത്യതയുടെയും നിത്യതയുടെയും ദിനമെന്ന് സഭ വിശ്വസിക്കുന്നു.

ഞായറാഴ്ച കർത്തൃദിനമാണ്. അത് ശബത്തിനെ അനുകരിച്ച് കഴിവതും ഭൗതികവേലകളിൽനിന്ന് പിൻവാങ്ങി ക്രിസ്തുവിനോടൊപ്പം ആയിരിക്കുന്നതിൽ സഭ ആഹ്ലാദം കണ്ടെത്തുന്നു. ക്രിസ്തുവിനോടുള്ള സംസർഗ്ഗത്തിൽ നിന്ന് ഊർജ്ജം സംഭരിച്ച് പിന്നീട് വരുന്ന ദിനങ്ങളിലേക്ക് വിശ്വാസി പ്രവേശിക്കുന്നു. ഓരോ ആഴ്ചയിലേക്കും ആവശ്യമായ ആത്മീയ അപ്പം ഞായറാഴ്ചയിലെ ആരാധനയിൽനിന്ന് അവർ കൃപയാൽ സ്വായത്തമാക്കുന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ വിശുദ്ധ കുർബ്ബാന ക്രിസ്തുവിന്റെ സമ്പൂർണ്ണ ജീവിതത്തിന്റെ ധ്യാനാത്മകമായ ആവിഷ്ക്കാരമാണ്. ഒരു മണിക്കൂർ സമയംകൊണ്ട് വിശ്വാസി ക്രിസ്തു സംഭവങ്ങളിലൂടെ പുനർജ്ജീവിക്കുന്നു. ക്രിസ്തുവിന്റെ ജനനം, മാമ്മൂദീസാ, വചനപ്രഘോഷണം, കഷ്ടാനുഭവം, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം, രണ്ടാംവരവ് എന്നിങ്ങനെയുള്ള ക്രിസ്തുസംഭവങ്ങളിലൂടെയുള്ള ആത്മീയ യാത്ര ഒരു വിശ്വാസിയെ മാമ്മൂദീസായിൽ സ്വീകരിച്ച ക്രിസ്തുസ്വഭാവത്തെ പുതുക്കുവാനും വളർത്തുവാനും സഹായിക്കുന്നു. വി. കുർബ്ബാനാനുഭവത്തിലൂടെ ആഴ്ചവട്ടത്തിന്റെ ആദ്യനാൾ തന്നെ ക്രിസ്തുവിനോടൊന്നിച്ച് കുരിശിക്കപ്പെടുവാനും ക്രിസ്തുവിനോടൊന്നിച്ച് ഉയിർത്തെഴുന്നേൽക്കുവാനും അങ്ങനെ ഞായറാഴ്ചതോറും പുതിയ മനുഷ്യന്റെ നവീകരണം സാധിക്കുവാനും ഇടവരുന്നു. ഏഴു ദിവസം ലൗകിക വൃത്തികളിൽ ജീവിച്ച അവനിൽ പാപമാലിന്യങ്ങൾ പറ്റിപ്പിടിക്കുക സ്വാഭാവികം. 'അപ്പാ ഞാൻ നിന്നോടും സ്വർഗ്ഗത്തോടും പാപം ചെയ്തു' എന്ന് മുടിയനായ പുത്രൻ പിതൃസന്നിധിയിൽ തിരിച്ചുവന്ന അനുതാപത്തോടെ, കണ്ണീരോടെ പിതാവിനോട് ഏറ്റുപറഞ്ഞതുപോലെ ഒരു വിശ്വാസി ഒരാഴ്ചയിലെ പ്രാപഞ്ചിക ജീവിതത്തിൽനിന്ന് നേടിയ പാപവ്രണങ്ങളുടെ നീറ്റലുമായി ഞായറാഴ്ച അദൃശ്യപിതാവിനെ അഭിമുഖീകരിക്കുന്ന ദൃശ്യം എത്രയോ ചേതോഹരമാണ് വി. കുർബ്ബാനയുടെ ആരംഭത്തിൽ പഴമ, ശ്ലീഹാ, ഏവൻഗേലിയോൻ വായനകളിലൂടെ പ്രബോധനത്തിന്റെ അപ്പവും ഒടുവിൽ തടിച്ച കാളക്കുട്ടിയുടെ രുചികരമായി പാകംചെയ്ത അസൂയാവഹമായ മാംസത്തിന് പകരം സ്വർഗ്ഗീയ മാലാഖമാർക്കുപോലും അസൂയ ജനിപ്പിക്കുമാറ് അതിമനോഹരമായി വിരിച്ചൊരുക്കിയ മേശയിൽ തയാറാക്കപ്പെട്ട ദൈവകുമാരന്റെ അനന്യലഭ്യവും സ്വാദിഷ്ടവുമായ മാംസവും രക്തവും നൽകി ആത്മീയവിശപ്പും ആത്മീയദാഹവും തീർത്തു നൽകുന്ന, അവനെ നഷ്ടപ്പെട്ടവരുടെ കൂട്ടത്തിൽനിന്ന് വീണ്ടെടുത്ത് ചളിയും ചതവും കഴുകി സുഖപ്പെടുത്തി പുത്രത്വത്തിലേക്ക് പുനരാനയിക്കുന്ന ചിത്രം എത്രമേൽ ചിന്താമധുരമാണ്. ഓരോ ഞായറാഴ്ചയും 'രാജകീയ സൗന്ദര്യം നഷ്ടപ്പെട്ട ആത്മാവിന് പുത്രത്വത്തിന്റെ ആത്മശോഭ ലഭ്യമാകുന്ന വിരുന്ന് ഒരു വിശ്വാസിയുടെ ആത്മീയജീവിത തീർത്ഥയാത്രയിൽ ഊർജ്ജവും ആവേശവും പ്രചോദനവും പകരുവാൻ എത്രയോ പര്യാപ്തമാണ്!! ക്രിസ്തു മരിച്ച് കബറിന്റെ ബന്ധനത്തെ തകർത്ത് ഉത്ഥാനം ചെയ്യുന്ന പ്രാർത്ഥനകൾ ഓരോ ഞായറാഴ്ചയും വിശ്വാസിയെ മാമ്മൂദീസായിലെന്നപോലെ മരിച്ച് ക്രിസ്തുവിനോടൊന്നിച്ച് ഉയിർത്തെഴുന്നേൽക്കുവാൻ പ്രാപ്തനാക്കുന്നില്ലേ?

ഞായറാഴ്ചയിലെ ആരാധനയുടെ പൊതുസ്വഭാവമാണ് മുകളിൽ വിവരിച്ചത്. മറ്റ് ചില പ്രത്യേകതകൾ കൂടെ പറയേണ്ടതുണ്ട്. ഓരോ ഞായറാഴ്ചയും ക്രിസ്തുചരിതത്തിലെ ഓരോ സംഭവം അനുസ്മരിക്കുവാൻ നീക്കിവെയ്ക്കപ്പെട്ടിരിക്കുന്നു. ഓരോ ഞായറാഴ്ചയും അനുസ്മരിക്കപ്പെടുന്ന ക്രിസ്തുസംഭവം ഏതാണോ അതിനെ അധികരിച്ച് രചിക്കപ്പെട്ട പ്രാർത്ഥനകളും വർണ്ണനകളും പ്രബോധനങ്ങളും ആണ് ആ ഞായറാഴ്ചയിലെ പ്രാർത്ഥനകളിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്. ആ സംഭവത്തോട് പ്രാർത്ഥനയിലൂടെ താദാത്മ്യം പ്രാപിക്കുവാൻ അവസരം ഉണ്ടാക്കുകയാണ് ലക്ഷ്യം. ഓരോ ഞായറാഴ്ചയിലേയും നമസ്കാരത്തിന്റെ ഘടന സമാനമാണെങ്കിലും ഉള്ളടക്കം പാടേ വ്യത്യസ്തമായിരിക്കും. ഞായറാഴ്ചകൾക്കു മാത്രമല്ല ക്രിസ്തുസംഭവങ്ങൾ പ്രധാന ആരാധനാവിഷയമായി വരുന്ന യൽദാ, ദനഹാ തുടങ്ങിയ പെരുന്നാളുകൾക്കും ക്രിസ്തുസഭയിലെ അപ്പോസ്തോലന്മാർ, രക്തസാക്ഷികൾ, വിശുദ്ധവ്യക്തികൾ എന്നിവരുടെ ഓർമ്മദിനങ്ങളിലും അതത് വിഷയത്തെ മേൽപ്പറഞ്ഞ പൊതുരൂപഘടനയ്ക്ക് വിധേയമായി പ്രാർത്ഥനകളിലൂടെ - പ്രബോധനങ്ങളിലൂടെ ആവിഷ്കരിക്കും. ആ സംഭവത്തെ വിശദമായി വ്യാഖ്യാനിക്കുന്ന പ്രസംഗങ്ങളും അന്നത്തെ ഏഴു യാമങ്ങളുടെ പ്രാർത്ഥനകളുടെ ഭാഗമായി വിരചിച്ചിട്ടുണ്ട്. ഈ ഞായറാഴ്ച - പെരുന്നാളുകൾ- ദിവസങ്ങളിലേക്ക് വിരചിതമായ പ്രാർത്ഥനാ-പ്രബോധന-വ്യാഖ്യാനസഞ്ചയത്തെ പെങ്കീസാ നമസ്കാരം എന്നാണ് സുറിയാനി പാരമ്പര്യത്തിൽ പറയുക. പെങ്കീസാ നമസ്കാരത്തിന്റെ സ്ലൂസോ, പ്രുമിയോൻ, സെദ്റാ, എത്രോ തുടങ്ങിയ ഗദ്യഭാഗങ്ങൾ ഭാഗ്യസ്മരണാർഹനായ പ. ഔഗേൻ കാതോലിക്കാ ബാവാ മലയാളത്തിലേക്ക് വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആറേഴ് പതിറ്റാണ്ടുകളായി മലങ്കരസഭയിൽ അത് ഉപയോഗത്തിലിരിക്കുന്നു. സഭയുടെ വിശ്വാസകാര്യങ്ങളെപ്പറ്റിയുള്ള ദൈവശാസ്ത്രപരമായ നിലപാടുകൾ അവയിലുള്ളത് നമ്മെ അത്ഭുതപ്പെടുത്തുന്നു. പെങ്കീസാ നമസ്കാരം പ. ഗീവറുഗീസ് ദ്വിതീയന്റെ മേൽനോട്ടത്തിൽ മൂന്ന് വാല്യങ്ങളായി സുറിയാനിയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്. യൽദോ മാർ ബസ്സേലിയോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നീ പരിശുദ്ധന്മാരുടെ പെരുന്നാളുകളിൽ ഉപയോഗിക്കുവാൻ ആവശ്യമായ പെങ്കീസാ നമസ്കാരം പ. ഔഗേൻ ബാവാ രചിച്ചിട്ടുണ്ട് (സുറിയാനിയിൽ രചിച്ച് മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുകയാണ് ചെയ്തത്). പൂർവ്വീകമായ പെങ്കീസാ നമസ്കാരം രചിച്ചതാരെന്നോ എഡിറ്റ് ചെയ്ത് സംഗ്രഹിച്ചതാരെന്നോ കൃത്യമായി അറിവില്ല. എ.ഡി. 449-521 വരെ ജീവിച്ച സെറൂഗിലെ യാക്കോബിന്റെയും എ.ഡി. 306-373 വരെ ജീവിച്ച അപ്രേമിന്റെയും ഗാനങ്ങൾ പെങ്കീസാ നമസ്കാരത്തിൽ കാണുന്നതുകൊണ്ട് അവയുടെ രചനയ്ക്ക് നൂറ്റാണ്ടുകളുടെ പഴക്കമുണ്ട് എന്നത് നിർവിവാദമാണ്. ഒരുപക്ഷേ മാർ ദീവന്നാസ്യോസ് ബർസ്ലീബിയോ, ബാർ എബ്രായയോ ആവാം ഇത് ക്രോഡീകരിച്ചത് എന്ന് വ്യക്തമായ തെളിവുകൾ കിട്ടുന്നതുവരെ വിശ്വസിക്കാം.

ഞായറാഴ്ചകളുടെ ശ്രേഷ്ഠതയ്ക്ക് നേരത്തെ സൂചിപ്പിച്ച ചില കാരണങ്ങളോടൊപ്പം വേറെയും ചില സംഭവങ്ങൾ പണ്ഡിതന്മാർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. രക്ഷാപദ്ധതിയുടെ ചരിത്രത്തിൽ വഴിവിളക്കുകളായി പ്രശോഭിക്കുന്ന ഏഴ് ചൂണ്ടുപലകകൾ ആണ് അവ:

1. സൃഷ്ടിയുടെ ആരംഭം - ഉൽപത്തി 1:3-5. ലോകാരംഭം.

2. മോശയുടെ സാക്ഷിയിൻ കൂടാരം. യോനാ. 20:11. പാപവിമോചനത്തിന് യാഗവും നിയമങ്ങളും നൽകപ്പെടുന്നു.

3. മറിയാമ്മിനോടുള്ള വചനിപ്പ്. ലൂക്കോസ് 1-26. ദൈവം നമ്മോടുകൂടെ.

4. പുനരുത്ഥാനം. യോഹ. 20:11. ഭാവിയിലെ നിത്യജീവന്റെ തുടക്കം.

5. മാർത്തോമ്മായുടെ പുനരുത്ഥാനാനുഭവം. യോഹ. 20:26. ഉയിർത്ത ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ ആരംഭം.

6. പെന്തിക്കോസ്തി. പ്രവൃത്തികൾ. 2:1. ദൈവരാജ്യത്തിന്റെ ആരംഭം.

7. കർത്താവിന്റെ രണ്ടാം വരവ്. അനന്തതയുടെ യുഗാരംഭം.

ആരാധനാകലണ്ടറിൽ ഈ വിഷയങ്ങൾ ചാക്രിക രീതിയിൽ ക്രമീകരിക്കപ്പെട്ടിരിക്കുന്നു. ഓരോ വർഷവും ഈ ചാക്രിക ഗതിയിലുള്ള ആരാധനയിലെ പങ്കാളിത്തം ക്രിസ്തുവുമായി ഏകീഭവിക്കുവാൻ ആവർത്തിച്ച് അവസരം നൽകുന്നു.

'സർവ്വദിനങ്ങളിലും ശ്രേഷ്ഠം ഞായർ നാൾതന്നെ' എന്നാരംഭിക്കുന്ന കൂക്കോയോ രാഗത്തിലുള്ള സുറിയാനി ഗാനത്തിന്റെ പശ്ചാത്തലം ഈ സപ്ത സംഭവങ്ങളും ഞായറാഴ്ച നടന്നു എന്ന വിശ്വാസമാണ്.

ദിവസത്തിന്റെ ആരംഭം സന്ധ്യയ്ക്കാണെന്ന് വേദപുസ്തകം അവതരിപ്പിക്കുന്ന ക്രമം (സന്ധ്യയായി, ഉഷസുമായി ഒന്നാം ദിവസം) ഓർത്തഡോക്സ് സുറിയാനി കലണ്ടറും അംഗീകരിച്ചിട്ടുള്ളതിനാൽ ശനിയാഴ്ച അസ്തമിച്ചതിന് ശേഷം വരുന്ന സന്ധ്യയെ ഞായർ സന്ധ്യ എന്ന് വ്യവഹരിക്കുകയും ഞായറാഴ്ചയുടെ സന്ധ്യാനമസ്കാരം നടത്തുകയും ചെയ്യുന്നു. ഞായറാഴ്ചയുടെയും പെരുന്നാളുകളുടെയും നമസ്കാരം ആഘോഷപൂർവ്വമാക്കുവാൻ പല സജ്ജീകരണങ്ങളും ഏർപ്പാടാക്കിയിട്ടുണ്ട്. പ്രാർത്ഥന നടത്തുവാൻ പള്ളിയിൽ പ്രവേശിക്കുമ്പോൾത്തന്നെ വൈദികരും ശെമ്മാശന്മാരും സാധാരണവസ്ത്രങ്ങൾക്കു മുകളിൽ അവരവരുടെ സ്ഥാനമുറയനുസരിച്ച് കറുപ്പ് വസ്ത്രങ്ങൾ ധരിക്കുന്നു. ഞായറാഴ്ചകളിലും പെരുന്നാളുകളിലും നമസ്കാരങ്ങൾക്ക് കുമ്പിടീൽ ഇല്ല. ആ ദിവസങ്ങളിൽ ഉപവാസം പാടില്ല, വിശ്വാസികൾ ഏവരും വി. കുർബ്ബാനയിൽ സംബന്ധിച്ചിരിക്കണം. നമസ്കാരം ആരംഭിക്കുമ്പോൾ മദ്ബഹായിൽ ത്രോണോസിൽ തിരി കത്തിച്ച് മറശ്ശീല തുറന്നിടും. ധൂപാർപ്പണം, ഏവൻഗേലിയോൻ വായന എന്നീ കാര്യങ്ങൾ മദ്ബഹായിൽ നിർവഹിക്കുവാൻ ഉള്ളതുകൊണ്ടാണ് തിരികത്തിക്കുന്നതും മദ്ബഹാ തുറന്നിടുന്നതും (ഒന്നിലധികം മദ്ബഹാ ഉള്ള പള്ളികളിൽ ധൂപാർപ്പണം നടത്തുന്ന മദ്ബഹായിൽ മാത്രം തിരി കത്തിച്ചാൽ മതി. മറ്റ് മദ്ബഹാകൾ തുറക്കേണ്ട ആവശ്യവുമില്ല. വി. കുർബ്ബാനാ സമയത്തായാലും കുർബ്ബാന ചൊല്ലുന്ന മദ്ബഹാ മാത്രമേ തുറക്കേണ്ടതുള്ളു).

ഓരോ ഞായറാഴ്ചയുടെയും പ്രമേയം ഉൾക്കൊള്ളുന്ന സ്ലൂസോ, മസുമുറാകൾ അതത് പ്രമേയത്തെ വർണ്ണിക്കുന്ന വിവിധതരം ഗാനങ്ങൾ (ഏമോദ് കിസോ, എനിയോനോ, കോലോകൾ) എന്നിവ അതത് ദിനത്തിലെ പ്രമേയത്തെ വിശ്വാസിയുടെ മനസ്സിൽ തറപ്പിച്ചു നിർത്തുന്നു. ഞായറാഴ്ചകളിലും പെരുന്നാളുകളിലും ഗാനരൂപത്തിലുള്ള പ്രാർത്ഥനകൾക്ക് രാഗഭേദമുണ്ട്. സുറിയാനിസഭയുടെ പാരമ്പര്യത്തിൽ അവയെ 'നിറ'ങ്ങൾ എന്നോ 'വർണ്ണ'ങ്ങൾ എന്നോ പറയും. ഒറ്റ നിറമുള്ള ഗാനങ്ങളും നിറവ്യത്യാസമുള്ള പാട്ടുകളുമുണ്ട്. ഈ സംഗീതത്തിന് ചിട്ടപ്പെടുത്തിയ ഒരു പ്രമാണഗ്രന്ഥമുണ്ട്. അതിന്റെ പേര് 'പാട്ടുകളുടെ ഭണ്ഡാരം' എന്നാണ്. സാധാരണയായി 'എക്കാറ' എന്ന പേരിൽ ഇതറിയപ്പെടുന്നു. ശരിയായ അഭ്യാസവും പരിശീലനവും നേടിയാലേ ഓരോ പാട്ടും അതത് ദിവസത്തിന്റെ രാഗത്തിൽ ചൊല്ലാനാവൂ. പ്രാർത്ഥനയിൽ ഏകാഗ്രത നിലനിറുത്തുവാനും മടുപ്പ് ഒഴിവാക്കുവാനും അർത്ഥബോധത്തോടെ പാട്ടുകൾ ചൊല്ലുവാനും രാഗവ്യത്യാസങ്ങൾ സഹായിക്കുന്നതായാണ് അനുഭവം. ഞായറാഴ്ച-പെരുന്നാളുകളുടെ സന്ധ്യയുടെ സമാപന കൗമ്മായുടെ (കർത്തൃപ്രാർത്ഥന വരെയുള്ള) ഭാഗം അതത് ദിവസത്തെ രാഗത്തിലാണ് ചൊല്ലുക. സന്ധ്യയ്ക്കും പ്രഭാതത്തിലുമായി ഈ ഭാഗത്തിന് പതിനാറ് രാഗങ്ങൾ (8 + 8) ഉണ്ട്. ചില രാഗങ്ങൾക്ക് (ഉദാ. 3, 6, 8) വ്യത്യസ്ത സമാന്തര രാഗങ്ങളുമുണ്ട്. ഓരോ പാട്ടിനും എട്ട് രാഗങ്ങൾ ആണ് ഉള്ളത്. ഓരോ ദിവസത്തെയും രാഗങ്ങൾ കലണ്ടറിൽ ചിട്ടപ്പെടുത്തിയിട്ടുണ്ട്.

ഞായറാഴ്ചയിലും പെരുന്നാളുകളിലും സന്ധ്യാനമസ്കാരത്തിനും പ്രഭാതനമസ്കാരത്തിനും ഏവൻഗേലിയോൻ വായനയുണ്ട്. ആ സമയത്ത് ഒരു കശ്ശീശാ മദ്ബഹായിൽ പ്രവേശിച്ച് ഏവൻഗേലിയോൻ അതത് ദിവസത്തെ പ്രമേയത്തിന്റെ അടിസ്ഥാനത്തിൽ ക്രമീകരിച്ചത് വായിക്കുന്നു.

ഏവൻഗേലിയോൻ മേശ ഏവൻഗേലിയോൻ വായനയ്ക്കും വേദവ്യാഖ്യാനത്തിനും മാത്രം ഉപയോഗിക്കാനുള്ള ചെറിയ സിംഹാസനമാണ്. അവിടെ കർത്താവ് അരുളിചെയ്ത വചനവും അതിന്റെ വ്യാഖ്യാനവും മാത്രമേ നടത്താവൂ (കശ്ശീശന്മാർക്ക് താഴെയുള്ളവർക്ക് പ്രസംഗിക്കുവാൻ ഏവൻഗേലിയോൻ മേശ അനുവദിക്കുന്നത് അനുചിതമാണ്). പിരിവ് കല്പനകൾ വായിക്കുവാനും സമരാഹ്വാനങ്ങൾ നടത്തുവാനും അനൗൺസ്മെന്റുകൾ നടത്തുവാനും ഒക്കെ ഏവൻഗേലിയോൻ മേശ എന്ന വചനശുശ്രൂഷാപീഠം ദുരുപയോഗപ്പെടുത്തുന്നത് നിരുത്സാഹപ്പെടുത്തേണ്ടതല്ലേ?

ഏവൻഗേലിയോൻ കൂടാതെ സന്ധ്യ-സൂത്താറാ നമസ്കാരങ്ങളിലായി വേദപുസ്തകത്തിലെ ഏഴ് അദ്ധ്യായങ്ങൾ വായിക്കുവാൻ ക്രമീകരണമുണ്ട്. പ്രുമിയോൻ - സെദ്റാ, എത്രോ, കുക്കിലിയോൻ എന്നിവയുടെ സമയങ്ങളിൽ സുഗന്ധം പ്രസരിപ്പിക്കുന്ന ധൂപം ദേവാലയത്തെ പരിമളപൂരിതമാക്കുന്നു.

എല്ലാ ദിവസങ്ങളിലും എന്നപോലെ ഞായറാഴ്ച പെരുന്നാളുകളിലും പ്രാർത്ഥനകൾ സാധാരണയായി രണ്ട് നേരമായിട്ടാണ് നടത്തപ്പെടുന്നത്. ഒമ്പതാംമണി, സന്ധ്യാ, സൂത്താറ എന്നീ മൂന്ന് യാമങ്ങളിലെ പ്രാർത്ഥനകൾ സന്ധ്യയും, പാതിരാത്രി, പ്രഭാതം, മൂന്നാംമണി, ആറാംമണി എന്നീ നാലു യാമങ്ങളിലെ പ്രാർത്ഥനകൾ പ്രഭാതത്തിലും നടത്തുന്നു. ഞായറാഴ്ച കുമ്പിടീൽ ഇല്ല എന്ന് പറഞ്ഞുവല്ലോ. എന്നാൽ സന്ധ്യാനമസ്കാരത്തിൽ ആദ്യഭാഗമായി നടത്തുന്ന ശനിയാഴ്ചയുടെ ഒമ്പതാംമണി നമസ്കാരത്തിന്റെ കൗമ്മാകളിൽ സാധാരണഗതിയിൽ കുമ്പിടണം. സന്ധ്യായാമം മുതൽ അതിന്റെ ആവശ്യമില്ല. ഞായറാഴ്ച-പെരുന്നാളുകളിൽ സന്ധ്യാപ്രാർത്ഥന ഏവൻഗേലിയോൻ വരെ അതത് ദിവസത്തെ പ്രമേയം പ്രാർത്ഥനാ-പ്രബോധനാരൂപത്തിൽ ചർച്ച ചെയ്യുന്നു. ഏവൻഗേലിയോൻ കഴിഞ്ഞാൽ കുക്കിലിയോന് എക്ബായും കോലോയും സ്ഥിരമായി വാങ്ങിപ്പോയവരെ ഓർക്കുന്ന സ്ഥിരം ഗാനങ്ങൾ അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്നു. ബോവൂസോ വീണ്ടും അതത് ദിവസത്തിന്റെ പ്രമേയം ഉൾക്കൊള്ളുന്നു. സൂത്താറാ പ്രാർത്ഥന അനുതാപത്തിന്റെ ഒരു കോലോയും മാർ ബാലായിയുടെ അപേക്ഷയും നടത്തുന്നു. ഞായറാഴ്ച - പെരുന്നാളുകളിലെ സൂത്താറാ നമസ്കാരം അനുതാപത്തിന്റേതാണ്. ഏത് പ്രമേയം ആരാധനാവിഷയമാകുമ്പോഴും സൂത്താറായുടെ കോലോ, ബോവൂസോ എന്നിവയ്ക്ക് വ്യത്യാസമില്ല. അതത് ദിവസത്തെ രാഗത്തിൽ അവ ചൊല്ലും എന്ന് മാത്രം. വിശ്വാസപ്രമാണം കഴിഞ്ഞ് ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും കുക്കിലിയോനുകൾ കഴിഞ്ഞ് ഞായർ-പെരുന്നാൾ ദിനങ്ങളിൽ ആചാര്യന്മാരുടെ കുക്കിലിയോൻ മുതലായവ ധൂപാർപ്പണത്തിലൂടെയും അനുസ്മരിക്കും. മേല്പട്ടക്കാരനും പട്ടക്കാരനും ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യത്തിന്റെ പ്രതീകമാകയാൽ അവരുടെ കരമോ കരത്തിലുള്ള സ്ലീബായോ ചുംബിച്ചു വേണം വിശ്വാസികൾ പിരിഞ്ഞുപോകാൻ. ഞായറാഴ്ചകളിലും പെരുന്നാളുകളിലും ഈ സമയത്ത് (ഹൂത്തോമ്മോ - മുദ്രണം) നടത്തുവാൻ സ്ലീബോസ്ഗീർദോ എന്നാരംഭിക്കുന്ന ആശീർവ്വാദ പ്രാർത്ഥനയുണ്ട്. അത് ചൊല്ലണം. സാധാരണ ദിവസങ്ങളിൽ ആ ആശീർവ്വാദത്തിന്റെ അന്ത്യ ഖണ്ഡിക മാത്രം ചൊല്ലിയാൽ മതിയാകും.

രാത്രിനമസ്കാരത്തിന് മറ്റ് ദിവസങ്ങളിലെപ്പോലെ നാലു കൗമ്മാകൾ ഉണ്ട്. ക്രൂബേന്മാരുടെ സ്തുതിയിൽ തുടങ്ങി കർത്തൃപ്രാർത്ഥനയിൽ അവസാനിക്കുന്ന കൗമ്മാകൊണ്ട് ആദ്യത്തെ മൂന്ന് കൗമ്മാകൾ വിഭജിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ രണ്ടു കൗമ്മാകളിലെയും പ്രാർത്ഥനകൾ അതത് ദിവസത്തെ ധ്യാനചിന്തകളെ അടിസ്ഥാനപ്പെടുത്തി തയാറാക്കിയ പ്രാർത്ഥനകളാണ്. അവയ്ക്കിടയിൽ അതത് ദിവസത്തെ പ്രമേയത്തിന്റെ ദൈവശാസ്ത്ര വ്യാഖ്യാനങ്ങൾ അടങ്ങിയ പ്രസംഗങ്ങൾ പ്രാർത്ഥനാരൂപത്തിൽ നിബന്ധിച്ചിട്ടുണ്ട്. അവയാണ് പ്രുമിയോൻ-സെദ്റാകൾ. പിതാക്കന്മാർ രചിച്ച ധ്യാനകീർത്തനങ്ങൾ ഇവയോടൊപ്പം കാണാറുണ്ട്. സൂഗീസോ, മദ്റശ്ത്തോ തുടങ്ങിയ പേരുകളിൽ കൊടുത്ത ഈ ഗാനങ്ങൾക്ക് നിറവ്യത്യാസമില്ല. മറ്റ് ഗാനങ്ങൾ-എക്ബാ, കോലോ, ബോവൂസോ എന്നിവ അതത് ദിവസത്തെ രാഗത്തിൽ ആലപിക്കും. എല്ലാ പെരുന്നാളിലേയും മൂന്നാം കൗമ്മാ വാങ്ങിപ്പോയവരും സഭാംഗങ്ങളായി

തുടരുന്നവരുമായവർക്കു വേണ്ടിയുള്ളതാണ്. അതിലെ ഗാനങ്ങളും അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്നു. നാലാം കൗമ്മാ ആരംഭിക്കുമ്പോൾ ത്രോണോസിൽ തിരി കത്തിച്ച് മറ നീക്കുന്നു. ത്രോണോസിൽ ശീലക്കൂട്ടങ്ങൾ വിരിച്ച് കാസാപീലാസാകൾ ക്രമീകരിച്ച് വച്ചിരിക്കും. മറിയാമ്മിന്റെ പാട്ട്, അതത് ദിവസത്തെ മാവുർബാകൾ, കന്യകമറിയാം, വിശുദ്ധന്മാർ തുടങ്ങി വാങ്ങിപ്പോയ വിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കുവേണ്ടിയുള്ള ലുത്തിനിയാകൾ, സങ്കീർത്തനത്തിലെ ഏതാനും അദ്ധ്യായങ്ങൾ എന്നിവ വി. കുർബാനയുള്ള ദിവസങ്ങളിൽ ചൊല്ലുവാൻ കടപ്പെട്ട പ്രാർത്ഥനകൾക്ക് ശേഷം ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മരിച്ചുപോയവരുടെയും ഓർമ്മ കഴിക്കുന്ന ധൂപാർപ്പണമാണ്. ഈ മൂന്ന് വിഭാഗത്തെയും സ്മരിക്കുന്ന മാർ അപ്രേമിന്റെ അപേക്ഷ കഴിഞ്ഞാൽ (ഇവയൊക്കെയും അതത് ദിവസത്തെ രാഗത്തിലാണ് ചൊല്ലുന്നത്) ധൂപാർപ്പണത്തോടുകൂടി മാലാഖമാരുടെ സ്തുതിപ്പ് ആലപിക്കും. സമാപന കൗമ്മായും വിശ്വാസപ്രമാണവും കഴിഞ്ഞ് രാത്രിനമസ്കാരം അവസാനിക്കുന്നു. മദ്ബഹാ പ്രവേശനത്തിന് മുമ്പായി വി. കുർബ്ബാന നടത്തുന്ന പട്ടക്കാരൻ പൊതു പ്രുമിയോൻ ചൊല്ലി മദ്ബഹായിൽ കയറി ത്രോണോസു മുത്തി ഇറങ്ങിവരുന്ന ഒരു പതിവ് ഇപ്പോഴും സാമാന്യമായി അവശേഷിച്ചിട്ടുണ്ട്. തൂയോബോയ്ക്കായി പട്ടക്കാരൻ മദ്ബഹായിൽ ഒരു കാലത്ത് ശുബ്ക്കോനോ ചോദിച്ച് മദ്ബഹായിൽ പ്രവേശിച്ചിരുന്നത് ഈ സമയത്താണെന്നും രാത്രിനമസ്കാരം തൊട്ട് ഉച്ചനമസ്കാരം വരെ തുടർച്ചയായി ചൊല്ലുന്ന പതിവാണ് ഒരു കാലത്ത് ഉണ്ടായിരുന്നതെന്നും അഭ്യൂഹിപ്പാൻ ഈ പതിവ് വഴി തരുന്നുണ്ട്.

(ഒരു കാലത്ത് പാതിരാത്രിയുടെ നമസ്കാരം ആരംഭിക്കുമ്പോൾ തന്നെ മറ തുറന്ന് ത്രോണോസിൽ തിരി കത്തിക്കുന്ന ഒരു സമ്പ്രദായം നിലവിലിരുന്നതായി അഭ്യൂഹിക്കാൻ വഴികാണുന്നുണ്ട്. ആദ്യ കൗമ്മാകളിലെ പ്രുമിയോൻ വായിക്കുമ്പോൾ ധൂപാർപ്പണം നടത്തേണ്ടതുള്ളതുകൊണ്ടാണ് ഈ അഭ്യൂഹത്തിന് വഴിയുണ്ടാകുന്നത്. ധൂപം അർപ്പിക്കുമ്പോൾ സ്വാഭാവികമായും മദ്ബഹാ തുറന്നിരിക്കണമല്ലോ. പ്രുമിയോൻ വായനയും ധൂപാർപ്പണവും നിലച്ചതോടെ ഈ പതിവ് വ്യത്യാസപ്പെട്ടതാകാം. ഏതായാലും ഉപരിഗവേഷണം അർഹിക്കുന്ന ഒന്നാണീ വിഷയം.)

പ്രഭാത പ്രാർത്ഥനയിൽ സ്ലൂസോയും 51-ാം സങ്കീർത്തനവും കഴിഞ്ഞാൽ ഏഴോ എട്ടോ ഒറ്റനിറമുള്ള എനിയോനാകളും ഗാനങ്ങളുമാണ്. ഓരോന്നും കഴിയുമ്പോൾ പഴയ-പുതിയനിയമ വേദഭാഗങ്ങളിൽനിന്ന് സ്ഥിരമായ വായനകൾ ഖണ്ഡിക തിരിച്ച് കൊടുത്തിരിക്കുന്നു. ഓരോ പാട്ടിന്റേയും ഓരോ പാദങ്ങൾക്കൊടുവിൽ വേദവായനകളുടെ ഓരോ ഖണ്ഡികയും ചേർത്ത് ചൊല്ലത്തക്കവിധമാണ് അവയുടെ സംവിധാനം. മൂലഭാഷയിൽ ഈ സംവിധാനം വ്യക്തമായി കാണാൻ കഴിയും (സന്ധ്യയുടെ എനിയോനാകളിലും മസുമുറാകൾ അപ്രകാരമാണ് കൊടുത്തിരിക്കുന്നത്.) ഇവ കഴിഞ്ഞാൽ അതത് ദിവസത്തെ ധ്യാനവിഷയത്തെയും പ്രമേയത്തെയും പുരസ്കരിച്ചുള്ള പ്രാർത്ഥനകളും വ്യാഖ്യാനങ്ങളും അടങ്ങിയ പ്രുമിയോൻ, സെദ്റാകൾ ആണ്. ധൂപാർപ്പണത്തോടെ ഇവ നിർവഹിക്കും. അതിനുശേഷം അതത് ദിവസത്തെ രാഗത്തിൽ കോലോ ഉണ്ട്. എത്രോ കഴിഞ്ഞാലും അതത് ദിവസത്തെ രാഗത്തിൽ പാടുന്ന കോലോ ഉണ്ട്. സന്ധ്യയിലും പ്രഭാതത്തിലും ഈ സ്ഥലത്ത് നിബന്ധിച്ചിട്ടുള്ള കോലോകൾക്ക് മൂന്നോ ചിലപ്പോൾ നാലോ പാദങ്ങൾ കാണും. ആദ്യ പാദങ്ങൾ അന്നേ നാളിലെ പ്രമേയങ്ങളുടെ വ്യാഖ്യാനവും വർണ്ണനയും ആയിരിക്കും. എന്നാൽ ഒടുവിലത്തെ പാദം മരിച്ചവരെ വിഷയമാക്കി രചിച്ചതായിരിക്കും.

ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ആയ ഞായർ ആഴ്ചവട്ടത്തിന്റെ എട്ടാം ദിവസവും നിത്യതയുടെ മുൻ ആസ്വാദനവും ആകയാൽ വാങ്ങിപ്പോയവരോടുള്ള സംസർഗ്ഗം പ്രാർത്ഥനകളിൽ അനിവാര്യമാണല്ലോ. ദൈവമാതാവും പരിശുദ്ധന്മാരും മറ്റ് വാങ്ങിപ്പോയവരും ആയി സംസർഗ്ഗം ഞായറാഴ്ച നമസ്കാരത്തിന്റെ അനിവാര്യ പ്രമേയമാകയാൽ പ്രഭാതത്തിലെ ഏവൻഗേലിയോൻ കഴിഞ്ഞാൽ ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും വാങ്ങിപ്പോയവരുടെയും കുക്കിലിയോനുകളുടെ ആദ്യപാദം ധൂപാർപ്പണത്തോടെ ആലപിക്കും. അത് കഴിഞ്ഞ് മൂന്ന് വിഷയങ്ങളും കൊരുത്ത മൂന്ന് പാദങ്ങളുള്ള ഗാനമാലികയും അതത് ദിവസത്തെ നിറത്തിൽ ചൊല്ലും. അത് കഴിഞ്ഞ് മാർ യാക്കോബിന്റെ ബോവൂസോ (ദൈവമാതാവിനെയും പരിശുദ്ധന്മാരെയും മരിച്ചുപോയവരെയും പ്രകീർത്തിക്കുന്ന) ചൊല്ലും. പെരുനാളുകളിലും ഞായറാഴ്ചകളിലും സന്ധ്യയിലും പ്രഭാതത്തിലും ചൊല്ലുന്ന ഈ സമയത്തെ മാർ യാക്കോബിന്റെ ബോവൂസോയ്ക്ക് അതത് ദിനത്തിന്റെ രാഗം ഉപയോഗിക്കുന്നത് കൂടാതെ രണ്ടാംപാദം അതത് രാഗത്തിന്റെ ശുഹ്‌ലോഫോ (വ്യത്യസ്തതയിൽ) ചൊല്ലും. അത് കഴിഞ്ഞ് സന്ധ്യയിലെപ്പോലെ കൗമ്മായുടെ കർത്തൃപ്രാർത്ഥന വരെയുള്ള ഭാഗം അതത് ദിവസത്തെ രാഗത്തിൽ പാടും. സന്ധ്യയ്ക്ക് ഹാലേലുയ്യാ കൂടാതെയും പ്രഭാതത്തിൽ ഹാലേലുയ്യാ ചേർത്തുമാണ് ഈ ഗാനം ആലപിക്കുന്നത് (ഗാനാലാപത്തിനിടയിൽ സന്ധ്യയുടെ ഉപസംഹാര പ്രാർത്ഥന 'മോറാൻ യേശുമശിഹാ'യും പ്രഭാതത്തിലെ 'കർത്താവിനെ സ്തോത്രം ചെയ്യുന്നതും..... ഇത്യാദി രണ്ട് ഗംഭീര പ്രാർത്ഥനകൾ വിട്ടുകളയുന്നത് പുനഃസ്ഥാപിക്കേണ്ടതല്ലേ എന്ന ഒരു ചിന്ത മല്പാന്മാരുടെ ചിന്തയ്ക്കും ചർച്ചയ്ക്കുമായി ഇവിടെ അവതരിപ്പിച്ചുകൊള്ളട്ടെ.)

ഒന്നിലേറെ യാമങ്ങളിലെ പ്രാർത്ഥനകൾ ഒന്നിച്ചു നടത്തുമ്പോൾ ഒരു യാമത്തിന്റെ സമാപനകൗമ്മായും അടുത്ത യാമത്തിന്റെ പ്രാരംഭകൗമ്മായും ഇങ്ങനെ രണ്ടു കൗമ്മാകൾ ഒന്നിച്ച് ചൊല്ലേണ്ടതായുണ്ട്. ഒന്ന് ചൊല്ലിയാൽ പോരേ എന്ന് സംശയിക്കുന്നവരുണ്ട്. ദേവാലയത്തിൽ ഔപചാരികമായി സഭയിലെ നമസ്കാരം നിർവഹിക്കുമ്പോൾ ഇത്തരം ലാഘവ ചിന്തകൾക്ക് പ്രസക്തിയില്ല. ആവശ്യമെങ്കിൽ 'കൃപ നിറഞ്ഞ മറിയമേ' എന്നത് ഒന്നു മതി എന്ന് വെക്കാം എന്നാണ് ഈ ഗ്രന്ഥകാരന്റെ അഭിപ്രായം.

മൂന്നാംമണി നമസ്കാരത്തിൽ രണ്ടു പാദങ്ങളുള്ള ഒരു കോലോയും മിക്കവാറും മാർ അപ്രേമിന്റെ രാഗത്തിലുള്ള അപേക്ഷയും കാണും. അതത് ദിവസത്തെ പ്രമേയം അവ ധ്യാനവിഷയമാക്കുന്നു. അതത് ദിവസത്തെ രാഗത്തിൽ അവ ആലപിക്കുന്നു. പ്രുമിയോൻ-സെദ്റാകൾ ഉള്ളത് പട്ടക്കാരൻ മദ്ബഹായിൽ തൂയോബോയ്ക്കായി പ്രവേശിച്ചതിന് ശേഷമാകയാൽ വായിക്കുക പതിവില്ല. പട്ടക്കാരൻ മദ്ബഹായിൽ പ്രവേശിക്കുന്നുവെങ്കിലും മൂന്നാംമണി-ആറാംമണി നമസ്കാരങ്ങൾ നടത്തുന്നത് മദ്ബഹായ്ക്ക് താഴെ നമസ്കാരമേശയിൽ വച്ചാണ്. ആറാംമണിയുടെ നമസ്കാരം പൊതുവിന്റേതാണ്. മൂന്ന് പാദങ്ങളുള്ള ഒരു കോലോയും മൂന്ന് പാദങ്ങളിൽ സ്മരിക്കപ്പെട്ട ദൈവമാതാവ്, പരിശുദ്ധന്മാർ, മരിച്ചുപോയവർ എന്നിവരെ ഓർത്തുകൊണ്ട് മാർ ബാലായി രചിച്ച ബോവൂസോയും അതത് ദിവസത്തെ രാഗത്തിൽ പാടും. നമസ്കാരങ്ങൾ ഇപ്രകാരം പൂർത്തിയായി വായനക്കാരൻ മദ്ബഹായിൽ കയറി ത്രോണോസും പട്ടക്കാരന്റെ വലതുകരവും മുത്തി താഴെയിറങ്ങി അതത് ദിവസത്തേക്ക് നിർദ്ദിഷ്ടമായ പഴയനിയമ ഭാഗങ്ങൾ വായിക്കുന്നു. ഈ വായനകൾ അതത് ദിവസത്തെ പ്രമേയത്തോട് പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെട്ടതായിരിക്കും. നമസ്കാരം, പ്രുമിയോൻ, സെദ്റാ, വേദവായനകൾ എന്നീ വിഷയങ്ങളിൽ ദാരിദ്ര്യം അനുഭവിക്കുന്ന നവീനസഭകൾ അതിന്റെ പോരായ്മ പ്രസംഗം നടത്തി പരിഹരിക്കുവാൻ ശ്രമിക്കുന്നുണ്ട്. ഓരോ ദിവസത്തെയും പ്രാർത്ഥനകൾ, സെദ്റാ വായനകൾ, വേദവായനകൾ എന്നിവ ശ്രദ്ധാപൂർവ്വം കേൾക്കുന്നവർക്ക് മറ്റൊരു പ്രസംഗം ആവശ്യമില്ല എന്ന യുക്തിയാണ് ഓർത്തഡോക്സ് സഭകൾക്കുള്ളത്. സത്യത്തിൽ പ്രുമിയോൻ - സെദ്റാകൾ അതത് ദിവസത്തെ പ്രമേയത്തെ ധ്യാനിച്ച് പിതാക്കന്മാർ രചിച്ച പ്രസംഗങ്ങൾ തന്നെയാണ്. അവയ്ക്ക് പ്രാർത്ഥനയുടെ പരിവേഷം നൽകി കിഴക്കോട്ട് തിരിഞ്ഞ് നടത്തുന്നുവെന്നേയുള്ളൂ. പ്രമേയത്തെ ചരിത്രപരമായും ദൈവശാസ്ത്രപരമായും പ്രബോധനപരമായും വർത്തമാനകാല സാഹചര്യത്തോടു പൊരുത്തപ്പെടുത്തിയും സെദ്റാകൾ ആഴമേറിയ പ്രബോധനങ്ങൾ വിശ്വാസികളുമായി പങ്കുവെയ്ക്കുന്നു. നവീകരണസഭകളും മറ്റും ഈ ആരാധനയുടെ ഗാനഭാഗങ്ങളും പ്രബോധനഭാഗങ്ങളും ഉപേക്ഷിച്ചതോടെ അവരുടെ ആരാധനകൾ നിർജ്ജീവങ്ങളും ശുഷ്ക്കങ്ങളും കേൾക്കാൻ മാത്രമുള്ളതും ആയി. ഇതിന്റെ പോരായ്മയാണ് അവർ പ്രസംഗത്തിലൂടെ പരിഹരിക്കുവാൻ ഒരുവിധം ശ്രമിക്കുന്നത്. പിതാക്കന്മാർ രചിച്ച പ്രാർത്ഥനാഗാനങ്ങളുടെ സ്ഥാനത്ത് ഇംഗ്ലീഷ്-കർണ്ണാട്ടിക് ശൈലിയിലുള്ള സംഗീതവും നിബന്ധിച്ചിട്ടുണ്ട്.

ആണ്ടടക്കമുള്ള പെങ്കീസാ നമസ്കാരവുമായി എന്ന് മുതലാണ് മലങ്കര സഭ പരിചയപ്പെട്ടത് എന്ന് വ്യക്തമാക്കുന്ന ഒരു രേഖയും നാളിതുവരെ ഈ ഗ്രന്ഥകാരന്റെ ശ്രദ്ധയിൽപെട്ടിട്ടില്ല. 1751-ൽ മലങ്കരയിൽ എത്തിയ ശാക്രള്ളാ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരിൽ മാർ ഈവാനിയോസ് (ചെങ്ങന്നൂരിൽ കബറടങ്ങി) അന്ത്യോഖ്യൻ സഭാംഗം ആണെന്നതിന് വ്യക്തമായ തെളിവുകൾ ഉണ്ട്. അദ്ദേഹത്തിന്റെ സംഘം കുറെ പുസ്തകങ്ങൾ ഡച്ചു സർക്കാരിന്റെ സംരക്ഷണത്തിലുള്ള

കപ്പൽ യാത്രയിൽ മലങ്കരയിലേക്ക് കൊണ്ടുവന്നു എന്നും യാത്രച്ചിലവിനോടൊന്നിച്ച് ആ പുസ്തകങ്ങളുടെ വിലയും മറ്റും ചേർത്താണ് പന്തീരായിരം രൂപ വിദേശസംഘം അഞ്ചാം മാർത്തോമ്മായോട് ആവശ്യപ്പെട്ടതെന്നും സഭാചരിത്രഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. ഒരുപക്ഷേ ആ ഗ്രന്ഥങ്ങളിൽ പെങ്കീസാ നമസ്കാരവും കാണുമായിരിക്കാം. ഏഴാം മാർത്തോമ്മായും (കോലഞ്ചേരിയിൽ കബറടങ്ങി) കായംകുളം പീലിപ്പോസ് റമ്പാനും മാർ ഈവാനിയോസിന്റെ ശിഷ്യന്മാരും സെക്രട്ടറിമാരുമായിരുന്നു. അവർ മുഖേന ആയിരിക്കാം പെങ്കീസാ നമസ്കാരം പ്രചരിച്ചത്. അന്ന് മിക്കവാറും പള്ളികളിൽ ഒന്നിലേറെ വൈദികർ സേവനം അനുഷ്ഠിച്ചിരുന്നു. പാലൂർ-ചാട്ടുകുളങ്ങര ഇടവകയിൽ ഒരു ഡസൻ വൈദികരും അതിന്റെ ഉപദേവാലയമായിരുന്ന പഴഞ്ഞിപ്പള്ളിയിൽ കാൽ ഡസൻ വൈദികരും ഒരേസമയം സേവനം അനുഷ്ഠിച്ചിരുന്നതായി അറിയാം. അക്കാലത്തെ വൈദികരിൽ മിക്കവരും സുറിയാനി ഭാഷയിൽ വൈദഗ്ദ്ധ്യം സമ്പാദിച്ചവരും സുറിയാനി സംഗീതം അറിയാവുന്നവരും ആയിരുന്നു. വൈദികർ ആവാൻ ആഗ്രഹിക്കുന്നവരെ സംഗീതവാസനയുണ്ടോ എന്ന് പരിശോധിച്ചിട്ടാണ് വൈദികപരിശീലനത്തിന് തെരഞ്ഞെടുത്തിരുന്നത്. തന്മൂലം സുറിയാനി ഭാഷയിലുള്ള പെങ്കീസാ നമസ്കാരം മുറപ്രകാരം നടത്തുവാനും പ്രുമിയോൻ സെദ്റാകൾ തത്സമയ വിവർത്തനം നടത്തി വായിക്കുവാനും അവർക്ക് കഴിഞ്ഞിരുന്നു (സുറിയാനി കൈയെഴുത്തുക്രമം നോക്കി ഏതു പ്രാർത്ഥനയും ആവശ്യമെങ്കിൽ ഗാനവും തത്സമയ വിവർത്തനം നടത്തി ഉപയോഗിക്കുമായിരുന്നു എന്റെ ഗുരുനാഥൻ അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. കുർബ്ബാന തക്സായും ആനീദാ പുസ്തകത്തിലെ പ്രാർത്ഥനകളും തത്സമയ വിവർത്തനം നടത്തി ഉപയോഗിക്കുന്ന സീനിയർ വൈദികർ ഈ തലമുറയിൽ തന്നെ ഉണ്ടായിരുന്നു.) പതിറ്റാണ്ടുകൾ കഴിഞ്ഞപ്പോൾ വൈദികരുടെ സുറിയാനിയിലുള്ള വൈദഗ്ദ്ധ്യവും സംഗീതപാടവവും കുറഞ്ഞു. അതോടെ പെങ്കീസാ നമസ്കാരം സെമിനാരികളിലും ദയറാകളിലും മാത്രമായി ചുരുങ്ങി. പള്ളികളിൽ ഏറിയകുറും നവീകരണക്കാരുടെ കൈവശമായിരുന്ന കാലഘട്ടത്തിൽ ദേവാലയത്തിൽ നടത്തിവന്നിരുന്ന കാനോനിക പ്രാർത്ഥനകളും ധൂപാർപ്പണവും മിക്കവാറും മുടങ്ങി. ഒരു തലമുറയുടെ കാലഘട്ടം കഴിഞ്ഞപ്പോൾ പള്ളിയിലെ നമസ്കാരങ്ങൾ അപ്രത്യക്ഷമായി; തൽസ്ഥാനത്ത് ചില ഗാനങ്ങളും (കർണ്ണാട്ടിക് രാഗവും ഇംഗ്ലീഷ് രാഗവും) പ്രസംഗങ്ങളും അരങ്ങേറി. 1889-ലെ റോയൽ കോടതിവിധിയെത്തുടർന്നും മറ്റും പള്ളികളിൽനിന്ന് നവീകരണപട്ടക്കാർ പടിയിറങ്ങിയപ്പോൾ വീടുകളിൽ ഉപയോഗിക്കുവാൻ പ്രസിദ്ധീകരിച്ചിരുന്ന പ്രഭാതം, മൂന്നാംമണി, ആറാംമണി ഇവയുടെ ഹ്രസ്വമായ ഗദ്യപ്രാർത്ഥനകൾ മാത്രമേ മലയാളത്തിൽ ലഭ്യമായിരുന്നുള്ളൂ. യുദ്ധം കഴിഞ്ഞ ശവപ്പറമ്പിന് തുല്യമായി ദേവാലയങ്ങൾ. അവയിൽ പൂർവ്വിക ആരാധനകൾ പുനഃക്രമീകരിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ ഭഗീരഥപ്രയത്നം നടത്തി. ഞായറാഴ്ചകളിൽ പള്ളികളിൽ നടത്തുവാൻ ക്യംതായുടെ ഏഴ് യാമങ്ങളിലേയും നമസ്കാരങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാൻ അദ്ദേഹം അന്നത്തെ കോട്ടയം പഴയസെമിനാരിയിലെ സുറിയാനി മല്പാന്മാരായ കോനാട്ട് മാത്തൻ കത്തനാരെയും വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരെയും ചുമതലപ്പെടുത്തി. അതിന്റെ മേൽനോട്ടം വഹിച്ചത് ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പ. പരുമല തിരുമേനി) ആയിരുന്നു. വി. കുർബ്ബാനക്രമത്തിലെയും ക്യംതാ നമസ്കാരത്തിലെയും ഗാനഭാഗങ്ങൾ മുമ്പ് ഗദ്യമായിരുന്നത് സുറിയാനിവൃത്തം തെറ്റാതെ മലയാളത്തിൽ കവനം ചെയ്യുവാൻ പുലിക്കോട്ടിൽ തിരുമേനിയും പരുമല തിരുമേനിയും ആഗ്രഹിച്ചു. മല്പാന്മാർ നടത്തിയ ഗദ്യവിവർത്തനം പുലിക്കോട്ടിൽ തിരുമേനി, തന്റെ ആശ്രിതനും മലയാള മനോരമയുടെ സ്ഥാപക പത്രാധിപരും സുറിയാനിഗീതവിവർത്തന സമാഹാരമായ *കീർത്തനമാല*യുടെ കവിയുമായ കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയെ തന്റെ ആഗ്രഹനിവർത്തിയ്ക്കായി ഭരമേല്പിച്ചു. ഭാഷാപണ്ഡിതനും കാവ്യവ്യുൽപ്പത്തിയുള്ളവനും സഭാസ്നേഹിയും പുലിക്കോട്ടിൽ തിരുമേനിയുടെ പുരോഗമനപരമായ ആശയങ്ങളോട് ആഭിമുഖ്യമുള്ളവനും ആയിരുന്ന കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള അന്നത്തെ സുപ്രസിദ്ധ കവിയും ഐതിഹ്യമാലാകാരനും തന്റെ പ്രാണസുഹൃത്തുമായ കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ സഹായത്തോടെ മലയാളത്തിൽ പരിഭാഷപ്പെടുത്തി. മലയാളഭാഷയ്ക്ക് ഏറെ പരിമിതികൾ ഉണ്ടായിരുന്നുവെങ്കിലും ആ വിവർത്തനം സുറിയാനി വൃത്തങ്ങളിൽ പാടാൻ കഴിയുംവിധം സജ്ജമായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയും പരുമലതിരുമേനിയും വട്ടശ്ശേരിൽ മൽപാനും കോനാട്ട് മൽപാനും മറ്റും ആ വൃത്താനുവൃത്ത ഗീതപരിഭാഷയിൽ സംതൃപ്തി രേഖപ്പെടുത്തി. ആ പുസ്തകം 1903-ൽ പ്രസിദ്ധപ്പെടുത്തിയ പതിപ്പ് ഈ ലേഖകന്റെ കൈവശമുണ്ട്. മല്പാന്മാരുടെ ആമുഖക്കുറിപ്പ് വായിച്ചാൽ അത് ഒന്നാം പതിപ്പാണ് എന്ന് മനസ്സിലാക്കുവാൻ പ്രയാസമില്ല (എന്നാൽ ആ പുസ്തകത്തിന്റെ ഒന്നാം പതിപ്പ് ഏതാനും വർഷം മുമ്പ് പ്രസിദ്ധപ്പെടുത്തിയതായി പണ്ഡിതനായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് ഒരു ലേഖനത്തിൽ അവകാശപ്പെട്ടിട്ടുണ്ട്.) ക്യംതായുടെ നമസ്കാരക്രമവും വി. കുർബ്ബാനയുടെ അവശ്യഗാനങ്ങളും മലയാളത്തിലെ രണ്ടു ശ്രേഷ്ഠ കവികൾ രണ്ട് മെത്രാപ്പോലീത്തന്മാരുടെയും രണ്ട് ശ്രേഷ്ഠ മല്പാന്മാരുടെയും മേൽനോട്ടത്തിൽ തയാറാക്കിയതാണ് എന്ന് ഇന്ന് എത്ര പേർക്കറിയാം? അതിലെ പല ഗാനഭാഗങ്ങളും അർത്ഥഗ്രഹണത്തിന് ഉതകുന്നവയല്ല എന്ന് മുദ്രകുത്തി അവയെ വ്യത്യാസപ്പെടുത്തി പ്രസിദ്ധീകരിക്കുവാൻ ഭാഷയെപ്പറ്റിയോ കവിതയിലെ വൃത്തം, യതി, പ്രാസം, അലങ്കാരം തുടങ്ങിയ കാവ്യാംഗങ്ങളെപ്പറ്റിയോ വേണ്ടത്ര അവഗാഹമില്ലാത്ത താരതമ്യേന പല്ലവഗ്രാഹികളായ ചില മല്പാന്മാരും കവിമാന്യന്മാരും നടത്തുന്ന ശ്രമങ്ങളെ കാണുമ്പോൾ ദുഃഖം തോന്നുന്നു.

പ്രാംശു ലഭ്യേഫല ലോഭാൽ
ഉദ്ബാഹു: ഇവ വാമന:

എന്ന ആപ്തവാക്യം അനുസ്മരിച്ച് ആ ഭാഗം അവസാനിപ്പിക്കട്ടെ.

(‘പൗരോഹിത്യം, രാജ്യാപ്രവചനം എന്നിവ നഷ്ടപ്പെട്ട് അല്ലയോ യൂദന്മാരേ നിങ്ങളുടെ ഭവനം ശൂന്യമായിത്തീർന്നിരിക്കുന്നു എന്ന അർത്ഥത്തിൽ യാക്കൂബ് മല്പാൻ നൂറ്റാണ്ടുകൾക്കു മുമ്പ് എഴുതിയ കാവ്യസമാപന പാദം

പൗരോഹിത്യം, രാജ്യം, പ്രവചനമെന്നിവയെന്യേ
യൂദന്മാരേ നിങ്ങടെ ഭവനം സർവ്വം ശൂന്യം’ എന്ന ഭാവനാ മധുരവും ധ്വന്യാത്മകവുമായ വരികൾ വേദപുസ്തക ദർശനത്തിന് ഇണങ്ങുന്നവയല്ല എന്ന് കണ്ടുപിടിച്ച് തൽസ്ഥാനത്ത് അർത്ഥഗാംഭീര്യമോ ധ്വനനശേഷിയോ കാവ്യഭംഗിയോ ഇല്ലാത്ത രണ്ടു വരികൾ കാണുമ്പോൾ, ചൊല്ലുന്നതു കേൾക്കുമ്പോൾ “ആനപ്പുറത്ത് കയറിയിരുന്ന് കാഷ്ഠിച്ച് ആനയേക്കാൾ പൊക്കം അവകാശപ്പെടുന്ന കാക്ക”യെപ്പറ്റി എം. പി. പോളോ മുണ്ടശ്ശേരി മാസ്റ്ററോ മറ്റോ പറഞ്ഞ താരതമ്യമാണ് ഓർമ്മയിൽ വരുന്നത്.)

ക്യംതാ നമസ്കാരം കുർബ്ബാനക്രമത്തോട് ചേർത്ത് അച്ചടിച്ച് പ്രചരിച്ചതോടെ ദേവാലയങ്ങളിലെ ഞായറാഴ്ച ആരാധനകൾക്ക് വീണ്ടും സജീവത കൈവന്നു. രാഗമുറകൾ ആദ്യകാലത്ത് കൃത്യമായി പാലിക്കപ്പെട്ടിരുന്നു. വി. കുർബ്ബാനയ്ക്ക് മുമ്പ് നേരത്തെ പറഞ്ഞ വീടുകളിൽ നടത്തുവാൻ ഉദ്ദേശിക്കപ്പെട്ട് പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന ഗദ്യപ്രാർത്ഥനകളും ക്യംതാനമസ്കാരത്തിന്റെ വൃത്താനുവൃത്ത വിവർത്തനവും പള്ളികളുടെ സജീവതയെ എത്രമാത്രം വ്യത്യാസപ്പെടുത്തുന്നു എന്ന് ഈ ഗ്രന്ഥകാരൻ അനുഭവിച്ചറിഞ്ഞിട്ടുണ്ട്. കുട്ടിക്കാലത്ത് വീടിനടുത്തുള്ള തൊഴിയൂർ സഭയുടെ പള്ളിയിൽ ഞായറാഴ്ച ദിവസം ആരാധനയ്ക്ക് പോകുമ്പോൾ ഈ ഗദ്യപ്രാർത്ഥന ഉപയോഗിക്കും. ഒരു ലീഡർ ചൊല്ലുന്നത് ശേഷംപേർ ഏറ്റുചൊല്ലും. ഇതായിരുന്നു അവിടത്തെ രീതി. ഓർത്തഡോക്സ് ദേവാലയത്തിൽ ക്യംതാ നമസ്കാരത്തിന്റെ ഗീതങ്ങൾ എല്ലാവരുംകൂടി കർണ്ണമധുരമായി ചൊല്ലും. പുലിക്കോട്ടിൽ തിരുമേനിയുടെ സ്വപ്നം അങ്ങനെ നിറവേറി. എല്ലാ ഞായറാഴ്ചകളിലും ക്യംതാനമസ്കാരം ആണ് ചൊല്ലിയിരുന്നത്. എല്ലാ ഞായറാഴ്ചകളിലെയും പ്രാഥമികമായ പ്രമേയം കർത്താവിന്റെ ഉയിർപ്പ് ആകകൊണ്ട് അതിനെ വർണ്ണിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്ന ക്യംതാനമസ്കാരം എല്ലാ ഞായറാഴ്ചകളിലും ഉപയോഗിക്കുന്നതിൽ അസാംഗത്യം ഒന്നും ഉണ്ടായിരുന്നില്ല.

പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്തിനുശേഷം പണ്ഡിതാഗ്രേസരനായ വട്ടശ്ശേരിൽ തിരുമേനിയും അത് കഴിഞ്ഞ് ഋഷിപ്രഭാവനായ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായും സഭാനേതൃത്വത്തിൽ വന്നു. 1950-കളിൽ വട്ടക്കുന്നേൽ മാത്യൂസ് റമ്പാൻ വൈദികസെമിനാരിയുടെ പ്രിൻസിപ്പാളും (പിൽക്കാലത്ത് കാതോലിക്കാ) എൻ. എ. യോഹന്നാൻ കത്തനാർ സെമിനാരി മല്പാനും ആയിരുന്നപ്പോൾ ഒരു പരിഷ്ക്കാരചിന്ത ശക്തമായി. ഞായറാഴ്ചകളിലല്ലാതെ വരുന്ന പെരുന്നാൾ ദിവസങ്ങളിൽ ഉപയോഗിക്കുവാൻ പെങ്കീസായുടെ ഘടനയുള്ള ഒരു നമസ്കാരക്രമം വേണമെന്നതായിരുന്നു ആ ചിന്ത. പ്രിൻസിപ്പാളിന്റെ നിർദ്ദേശപ്രകാരം ഇടദിവസങ്ങളിലെ പെരുനാൾ ദിനങ്ങളിൽ നടത്താൻ കൂടുതൽ ഉചിതം ശ്ഹീമ്മാ ക്രമത്തിലെ ബുധനാഴ്ച നമസ്കാരമാണെന്ന് മല്പാന്മാർ കണ്ടെത്തി. ആ നമസ്കാരത്തെ പെങ്കീസാ മാതൃകയിലുള്ള രൂപശില്പം നൽകി മല്പാനച്ചൻ പുതിയ ക്രമമാക്കി. സഭാകവി ചാണ്ടിയെക്കൊണ്ട് ബുധ

നാഴ്ച നമസ്കാരം മലയാളത്തിലേക്ക് വൃത്താനുവൃത്തം തർജ്ജമ ചെയ്തു. നേരത്തെ ശ്ഹീമ്മാ നമസ്കാരത്തിന്റെ ശുബഹോ പാദങ്ങൾ നരിമറ്റത്തിൽ യോഹന്നാൻ മല്പാൻ മലയാളം ഗദ്യമായി വിവർത്തനം ചെയ്തിരുന്നു. അതിലെ ബുധനാഴ്ചയുടെ ഗദ്യവിവർത്തനം വെണ്ണിക്കുളം സി. പി. ചാണ്ടി വൃത്താനുവൃത്തമായി വിവർത്തനം ചെയ്തു. മല്പാനച്ചൻ സന്ധ്യയിലും ബാക്കി രാത്രിയിലും പ്രഭാതത്തിനും പെങ്കീസാ നമസ്കാരത്തെ അനുവർത്തിച്ച് ചില രൂപപരമായ വ്യത്യാസങ്ങൾ ഘടനയിൽ വരുത്തി. അത് അച്ചടിച്ച് പ്രിൻസിപ്പാൾ റമ്പാച്ചൻ പ്രസിദ്ധീകരിച്ചു.

അങ്ങനെയിരിക്കുമ്പോഴാണ് 'ഉണ്ടിരിക്കുന്ന നായർക്ക് ഒരു വിളി തോന്നി' എന്ന പഴമൊഴിയെ സാധൂകരിക്കുമാറ് പുതിയ രൂപഘടനയിൽ വന്ന ബുധനാഴ്ച നമസ്കാരത്തിന് സ്ലീബാനമസ്കാരം എന്ന് പേർ വന്നതും സ്ലീബാ പെരുനാൾ മുതൽ കൃംതാവരെയുള്ള ഞായറാഴ്ചകളിൽ അത് നടത്താൻ നിർദ്ദേശിച്ചുകൊണ്ട് അത് കുർബ്ബാനക്രമത്തിന്റെ ആദ്യ ഭാഗത്ത് ചേർത്തതും. അതോടെ ഞായറാഴ്ചകളിൽ ഉപയോഗിക്കുവാൻ കൃംതാ ക്രമം, സ്ലീബാ ക്രമം എന്നിങ്ങനെ രണ്ടു ക്രമം ഔദ്യോഗികമായി നിലവിൽ വന്നു. സ്ലീബാക്രമത്തിന്റെ ഉള്ളടക്കത്തിന് ഞായറാഴ്ചയുടെ പ്രമേയവുമായി യാതൊരു ബന്ധവുമില്ല. എന്നാലും അതിന്റെ പ്രചാരണം ഔദ്യോഗികമായതിനാൽ നിർബ്ബാധം അത് ഉപയോഗിക്കപ്പെട്ടു പോരുന്നു, അസാംഗത്യവും അനൗചിത്യവും പരിഗണിക്കാതെ.

'തനിക്കു താൻ പോന്നവർ ഒന്നു ചെയ്താൽ
അതിന് കുറ്റം പറയാവതുണ്ടോ?'

എന്ന സ്യമന്തകം തുള്ളലിലെ നമ്പ്യാരുടെ അർത്ഥാന്തരന്യാസത്തെ ഓർമ്മിപ്പിക്കുന്നു സഭയിലെ സമീപകാലത്ത് നടന്ന പല സംഭവങ്ങളും.

പെങ്കീസാ നമസ്കാരം എത്രയുംവേഗം വൃത്താനുവൃത്തം വിവർത്തനം ചെയ്യുകയും ആരാധനയ്ക്കു ഉപയോഗപ്രദമാവുകയും ചെയ്യുന്നതോടെ 'വിശ്വാമിത്ര സൃഷ്ടികൾ' അപ്രത്യക്ഷമാകുമെന്ന് നാം പ്രതീക്ഷിക്കുക. പെങ്കീസായുടെ നമസ്കാരത്തിൽ പതിവായി പ്രത്യക്ഷപ്പെടുന്ന കോലോകളുടെയും മറ്റും നിറങ്ങൾ സണ്ടേസ്കൂളിലോ മറ്റോ പാഠ്യവിഷയമാക്കുവാനുള്ള ഔചിത്യബോധം ബന്ധപ്പെട്ടവർ പ്രകടിപ്പിക്കുമെങ്കിൽ സഭയുടെ ഞായറാഴ്ച ആരാധനകൾ കൂടുതൽ ഫലപ്രദവും ആകർഷകവും ആകും എന്നതിന് ഒരു സംശയവുമില്ല.

52 ഞായറാഴ്ചകളിലെ നമസ്കാരങ്ങളിലൂടെ സഞ്ചരിക്കുന്ന ഒരു വിശ്വാസി ഒരു വർഷംകൊണ്ട് പ്രപഞ്ചസൃഷ്ടി മുതൽ 'രണ്ടാം വരവി'ന് ശേഷമുള്ള നിത്യജീവിതംവരെ അനുഭവിക്കുന്നു. ആ രീതിയിലാണ് ആരാധനയുടെ വാർഷികചക്രം പിതാക്കന്മാർ ക്രമപ്പെടുത്തിയിട്ടുള്ളത്. ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു വർഷത്തെ ആരാധനാചക്രം. ഓരോ വർഷവും സൃഷ്ടിയുടെ ആരംഭത്തിൽനിന്ന് വിശ്വാസ ധ്യാനാത്മകയാത്ര ആരംഭിക്കുന്നു. ക്രിസ്തുവിന്റെ ജനനപശ്ചാത്തലത്തിലുള്ള സംഭവങ്ങൾ, ക്രിസ്തുവിന്റെ ജനനം, എന്നിവയോട് താദാത്മ്യപ്പെട്ട് ക്രിസ്തുവോടൊന്നിച്ച് നാം ആത്മീയമായി വളരുന്നു. അവന്റെ ശിഷ്യത്വം സമ്പാദിച്ച് അദ്ദേഹത്തിന്റെ നവീന വേദവ്യാഖ്യാനങ്ങളിലും രോഗശാന്തി ശുശ്രൂഷകൾക്കും സാക്ഷ്യം വഹിക്കുന്നു. ക്രിസ്തുവിന്റെ ആഘോഷപൂർവ്വമായ ദേവാലയപ്രവേശനം, അന്ത്യഅത്താഴത്തിലെ വി. കുർബ്ബാന സ്ഥാപനം, കാല്കഴുകൽ, ഗത്സമനയിലെ പ്രാർത്ഥന തുടങ്ങിയവയ്ക്ക് നാം സാക്ഷികൾ ആകുന്നു. ക്രിസ്തുവിന്റെ ബന്ധനം, വിവിധ സ്ഥലങ്ങളിൽ വച്ച് നടന്ന വിസ്താരങ്ങൾ, പീലാത്തോസിന്റെ കൈ കഴുകൽ ഇവയൊക്കെ ആരാധനാ പശ്ചാത്തലത്തിലെ കേൾവിയിലൂടെ നാം അനുഭവിക്കുന്നു. കുരിശ് തോളിൽ വഹിച്ചുകൊണ്ടുള്ള യാത്ര, പ്രാവ് കുറുകുംപോലെയുള്ള പ്രിയമാതാവിന്റെ വിലാപം, ക്രൂശാരോഹണം, നിക്കോദിമോസിന്റെയും അരിമത്യാക്കാരൻ യൗസേഫിന്റെയും നേതൃത്വത്തിലുള്ള കബറടക്കം ഇവ നെടുവീർപ്പോടെ നാം വീക്ഷിക്കുന്നു. ഇരുട്ടുള്ളപ്പോൾ നടന്ന പുനരുത്ഥാനം, തോട്ടക്കാരന്റെ സാദൃശ്യത്തിലുള്ള യേശുവിന്റെ പ്രത്യക്ഷത, സ്വർഗ്ഗാരോഹണം എന്നീ അവിശ്വസനീയവും ദിവ്യവുമായ അനുഭവങ്ങളിലൂടെ നാം സഞ്ചരിക്കുന്നു. ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മദാനം വർഷിച്ചതും അവർ പാടേ വ്യത്യസ്തരായി ജനമദ്ധ്യത്തിൽ ക്രിസ്തുവിന്റെ സാക്ഷികളായി പ്രസംഗിച്ച് സഭയെ വളർത്തുന്നതും അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതും സഭ ദിഗന്തങ്ങളിലേക്ക് വികസിക്കുന്നതും നാം അനുഭവിക്കുന്നു. ഒടുവിൽ രണ്ടാമത്തെ വരവും സർവരുടെയും പുനരുത്ഥാനവും അന്ത്യന്യായവിധിയും നമ്മുടെ കൺമുമ്പിൽ സംഭവിക്കുകയും നാം അവയിൽ പങ്കുകാരാകുകയും ചെയ്യുന്നു. ചുരുക്കിപ്പറഞ്ഞാൽ ഓരോ ആരാധനാവർഷവും ക്രിസ്തുവിന്റെ ജീവിതസംഭവങ്ങളോട് നാം താദാത്മ്യപ്പെടുന്നു. ഈ ഒരു യോഗാത്മക അനുഭവം സാധ്യമാകത്തക്കവിധമാണ് പിതാക്കന്മാർ ക്രിസ്തുസംഭവങ്ങളെ ഒരു ആരാധനാവർഷ ചക്രത്തിൽ ക്രമീകരിച്ചിട്ടുള്ളത്. ഒരു വർഷംകൊണ്ട് സാധിക്കുന്ന ഈ വിചിത്രാനുഭവം അതിന്റെ സൂക്ഷ്മരൂപത്തിൽ ഓരോ ദിവസത്തെ പ്രാർത്ഥനകളിലും എന്തിന് ഓരോ യാമത്തിലെ പ്രാർത്ഥനകളിലും പിതാക്കന്മാർ സജ്ജീകരിക്കുന്നു. യാമപ്രാർത്ഥന, ദിവസപ്രാർത്ഥന, വാർഷിക ആരാധനാചക്രം എന്നീ മൂന്ന് തലങ്ങളിലായി ക്രിസ്തുസദൃശ്യരായി വളരുവാനുള്ള കുറെ ചിന്തകളും ധ്യാനങ്ങളും ദൃശ്യങ്ങളും കേൾവികളും സഭ ഒരുക്കിയിരിക്കുന്നു.

ആരാധനയിലൂടെ 'ക്രിസ്തു എന്ന തലയോളം വളരുവാൻ' ആവശ്യമായ വിഭവങ്ങൾ ഒരുക്കുകയാണ് ഒരു വർഷത്തെ ആരാധനാചക്രത്തിൽ ഞായറാഴ്ചകളിലൂടെ എന്ന് നാം കണ്ടുവല്ലോ. ഓരോ ഞായറാഴ്ചയിലെയും ദേവാലയാരാധന ഒരു വിശ്വാസിക്ക് പ്രദാനം ചെയ്യുന്നത് മാമ്മൂദീസായുടെ പുതുക്കത്തിന്റെ അനുഭവമാണെന്ന് വേണമെങ്കിൽ പറയാം. ക്രിസ്തുവിന്റെ മരണത്തിലും പുനരുത്ഥാനത്തിലും പങ്കാളിത്തം ലഭിച്ച് ക്രിസ്തുവിനെ മാമ്മൂദീസായിൽ ഒരിക്കലായി ധരിച്ചവരായ നാം ഞായറാഴ്ചയിലെ ക്രിസ്തുവിന്റെ രക്ഷാകരമായ മരണത്തിലും പുനരുത്ഥാനത്തിലും പങ്കുചേർന്ന് ഒരിക്കൽ ധരിച്ച 'പുതിയ മനുഷ്യ'ന്റെ ആത്മാംശത്തിന് പുതുക്കം നൽകുന്നു. ദേവാലയശില്പത്തിന് നോഹയുടെ കപ്പലിനോട് സാദൃശ്യം ഉണ്ട് എന്ന് പിതാക്കന്മാർ വിശേഷിപ്പിച്ചത് അതിന്റെ സവിശേഷമായ ആകൃതിയെ മുൻനിർത്തി മാത്രമല്ല പ്രളയത്തിൽനിന്ന് ഏഴ് ആത്മാക്കളേയും മറ്റ് ജീവജാലങ്ങളേയും സർവനാശം വിതച്ച മഹാപ്രളയത്തിൽനിന്ന് രക്ഷിച്ചതുകൊണ്ടും കൂടിയാണ്. പ്രളയജലത്തിൽ സുരക്ഷിതമായി സഞ്ചരിച്ച പെട്ടകത്തെയും അതിലെ യാത്രക്കാരെയും 'സ്നാനത്തിന് ഒരു മുൻകുറി'യായി വേദപുസ്തകം വ്യാഖ്യാനിച്ചത് ഇവിടെ ഓർക്കാവുന്നതാണ്. ദേവാലയം സമൂഹത്തിന്റെ പ്രളയസമാനമായ ഓളങ്ങളിൽനിന്നും തിരമാലകളിൽനിന്നും അകത്തു കയറുന്നവരെക്രിസ്തുവോടൊന്നിച്ച് മരിക്കുവാനും ക്രിസ്തുവിനോടൊന്നിച്ച് ഉയിർത്തെഴുന്നേൽക്കുവാനും വിശ്വാസികൾക്കും അവസരം നൽകുകയാണല്ലോ ചെയ്യുന്നത്. ആ അർത്ഥത്തിൽ ഓരോ ഞായറാഴ്ച ആരാധനയും ഒരിക്കലായി സ്വീകരിച്ച മാമ്മൂദീസായുടെയും സ്ഥിരീകരണ കൂദാശയായ വി. മൂറോന്റെയും പുതുക്കമാണ് വിശ്വാസികൾക്ക് നൽകുന്നത്. യോർദ്ദാനിൽ സ്നാനമേറ്റ ക്രിസ്തു യോർദ്ദാനിൽ മറഞ്ഞുകിടന്ന മഹാസർപ്പത്തിന്റെ തല ചതച്ചതുപോലെ ഞായറാഴ്ച ആരാധനയിൽ സംഭവിക്കുന്ന സ്നാനപുതുക്കത്തിലും ഇന്ദ്രിയങ്ങളിൽ മറഞ്ഞുകിടക്കുന്ന മഹാസർപ്പത്തെ തകർത്തുകൊണ്ട് 'പുതിയ മനുഷ്യ'നായ മരുഭൂമിക്കു തുല്യമായ ഭൗതിക ജീവിതാനുഭവങ്ങളുടെ സാധാരണ ദിവസങ്ങളിലേക്ക് പ്രവേശിക്കുന്നു. ഇന്ദ്രിയങ്ങളിൽ മറഞ്ഞുകിടക്കുന്ന മഹാസർപ്പത്തിന്റെ തല ചതയ്ക്കപ്പെട്ടു എങ്കിലും അത് മരണം പ്രാപിച്ചിട്ടില്ല. ജീവിതത്തിന്റെ ഓരോ നിമിഷത്തിലും ക്രിസ്തുവിന്റെ മുമ്പിൽ എന്നപോലെ ഭക്ഷണമോഹത്തിന്റെ രൂപത്തിലും അധികാരമോഹത്തിന്റെ രൂപത്തിലും ആധിപത്യമോഹത്തിന്റെ രൂപത്തിലും പ്രലോഭനങ്ങൾ വിതച്ചുകൊണ്ട് പ്രത്യക്ഷപ്പെടുന്നു. ഉചിതമായ മറുപടി നൽകി പ്രലോഭനങ്ങളെ അതിജീവിക്കുവാനും സാത്താന്യപരീക്ഷകളെ ജയിക്കുവാനും ഞായറാഴ്ചയിലെ യോർദ്ദാൻ അനുഭവം വിശ്വാസിയെ ശക്തിപ്പെടുത്തേണ്ടതാണ്. ഞായറാഴ്ചതോറും ഈ ശക്തിസംഭരണം ആവർത്തിക്കുക എന്ന് പറഞ്ഞാൽ സാത്താന്യ പ്രലോഭനങ്ങളെ അതിജീവിക്കുവാനുള്ള ശക്തിയിൽ വളരുക എന്നാണർത്ഥം. ഗ്രീക്ക് ഇതിഹാസവീരനായ അക്കിലസിന്റെ ശരീരം മുഴുവൻ ഒരു തരം പായസംകൊണ്ട് ലേപനം ചെയ്തു എന്നും ആ പായസലേപനം നടന്ന ശരീരഭാഗങ്ങളിൽ അദ്ദേഹത്തിനെ മുറിവേല്പ്പിക്കുവാൻ ആർക്കും സാധ്യമല്ലാഞ്ഞതുകൊണ്ട് അദ്ദേഹം അജയ്യൻ ആയെന്നും ഗ്രീക്കു പുരാണങ്ങളായ ഇലിയഡ്-ഒഡീസി എന്നീ കൃതികളിൽ ഹോമർ ചിത്രീകരിച്ചിട്ടുണ്ട്. നമ്മുടെ മഹാഭാരതവീരനായ കർണ്ണന് ജന്മായത്തമായി ലഭിച്ച കവചകുണ്ഡലങ്ങളെ പോലെയാണിത്. ശത്രുവാകട്ടെ ഈ പായസലേപനം ശരിയായി നടക്കാത്ത ശരീരഭാഗം നോക്കിയാണ് ആയുധം പ്രയോഗിക്കുന്നത്. കർണ്ണന്റെ കാര്യത്തിലും ദേവേന്ദ്രനെക്കൊണ്ട് കർണ്ണന്റെ ദാനശീലത്തെ ചൂഷണം ചെയ്ത് കവചകുണ്ഡലങ്ങൾ നീക്കം ചെയ്യുകയാണല്ലോ ഉണ്ടായത്. ഞായറാഴ്ചതോറും നടക്കുന്ന ശക്തിസംഭരണം ക്ഷീണിക്കുമ്പോൾ ശത്രു സമർത്ഥമായി ഇടപെടുന്നു. കർത്താവും യോർദ്ദാൻ നദിയിൽനിന്ന് കയറി ശക്തിപ്രാപിച്ച് മരുഭൂമിയിലേക്ക് ഉപവാസപ്രയാണം നടത്തി

ക്ഷീണിച്ചപ്പോഴാണല്ലോ പ്രതിയോഗിയുടെ പ്രലോഭനങ്ങൾ വന്നു പതിച്ചത്. അതിനാൽ ഞായറാഴ്ച പുതിയ മനുഷ്യനായി ലൗകിക ജീവിതത്തിലേക്ക് പ്രവേശിക്കുന്നവർ നോമ്പ്, ഉപവാസം, പ്രതിദിനപ്രാർത്ഥനകൾ, ധ്യാനം, വേദവായന തുടങ്ങിയ ശക്തിപുതുക്കൽ അലസത കൂടാതെ നടത്തേണ്ടിയിരിക്കുന്നു.

ഞായറാഴ്ച ഉൾപ്പെടെ ഏഴ് ദിവസങ്ങളിലേക്കും വേറെ വേറെ പ്രാർത്ഥനകൾ ഉണ്ട്. ഞായറാഴ്ച ദിവസങ്ങളിലും പെരുന്നാളുകളിലും നടത്തേണ്ടുന്ന പെങ്കീസാ നമസ്കാരത്തിന്റെ കാര്യമാണ് നാം ചർച്ച ചെയ്തത്. ശേഷം ആറു ദിവസങ്ങളിലേക്ക് ലക്ഷ്യാധിഷ്ഠിതമായ പ്രാർത്ഥനകൾ ഉണ്ട്. ശ്ഹീമ്മാ നമസ്കാരം (സാധാരണ) എന്ന് പേരുള്ള ഈ നമസ്കാരം കാനോനാ പ്രാർത്ഥനകൾ എന്ന പേരിൽ അറിയപ്പെടുന്നു. ഓരോ ദിവസത്തെ പ്രാർത്ഥനയും ഓരോ യാമത്തിലെ പ്രാർത്ഥനയും പ്രത്യേക പ്രാർത്ഥനാവിഷയങ്ങളാണ്. പ്രാർത്ഥനകളുടെ പാദങ്ങൾ വളരെ അധികം വരുന്നതിനാൽ അത് വിഭജിച്ച് ശുബഹോക്രമം, മെനഒാലം ക്രമം എന്നിങ്ങനെ രണ്ടായി വിഭജിച്ചിട്ടുണ്ട്. നാലു പാദങ്ങളുള്ള ഗാനസമുച്ചയത്തിൽ ഒന്നും മൂന്നും പാദങ്ങൾ ശുബഹോ ക്രമവും രണ്ടും നാലും പാദങ്ങൾ മെനഒാലം ക്രമവും ആയി ഗണിക്കുന്നു. ഒന്നിടവിട്ട ആഴ്ചകളിൽ ശുബഹോ–മെനഒാലം ക്രമങ്ങൾ മാറി മാറി നടത്തുന്നു. ശ്ഹീമ്മാ നമസ്കാരത്തിലെ ഏഴ് യാമങ്ങൾ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ ഏഴ് ഘട്ടങ്ങളാണെന്ന് പിതാക്കന്മാർ വ്യാഖ്യാനിച്ചിരിക്കുന്നു. സന്ധ്യാ, സൂത്താറാ, പാതിരാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നിങ്ങനെ ഏഴ് യാമങ്ങളായി നമസ്കാരസമയങ്ങളെ പിതാക്കന്മാർ വിഭജിച്ചിരിക്കുന്നു. 1. സന്ധ്യ – കർത്താവിനെ കുരിശിൽ നിന്നിറക്കി സുഗന്ധം പൂശിയ സമയം, 2. സൂത്താറാ – കർത്താവിന്റെ കബറടക്കം, 3. പാതിരാത്രി – കർത്താവിനെ ബന്ധിച്ച സമയം, 4. പ്രഭാതം – പീലാത്തോസിന്റെ മുമ്പിലെ വിസ്താരം. 5. മൂന്നാം മണി – ക്രൂശിക്കുവാൻ വിധി പ്രസ്താവിച്ചു. 6. ആറാം മണി – കർത്താവിനെ ക്രൂശിച്ചു. 7. ഒമ്പതാം മണി – കർത്താവ് പ്രാണനെ വിട്ടു എന്നിങ്ങനെയാണ് പിതാക്കന്മാർ വിവരിച്ചിട്ടുള്ളത്. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി ശുശ്രൂഷാസംവിധാനത്തിൽ ഈ യാമവ്യാഖ്യാനം സ്വീകരിച്ചിട്ടുണ്ട്. മൂലഭാഷയിലുള്ള ശ്ഹീമ്മാ നമസ്കാരത്തിന്റെ ആമുഖത്തിൽ നമസ്കാരത്തിന്റെ ഘടന, ഉള്ളടക്കം, രാഗസംവിധാനം, നിർവഹണം എന്നിവയെപ്പറ്റി കൃത്യമായ വിവരണം നൽകിയിട്ടുള്ളത് താഴെ ചേർക്കുന്നു (വിവർത്തനം മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ):

"സഭയുടെ പ്രാർത്ഥനാസമയങ്ങൾ സന്ധ്യാ, സൂത്താറാ, രാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നിങ്ങനെ രാവും പകലുമായി ഏഴ് ആകുന്നു. അതായത് പ. ഇഗ്നാത്തിയോസ് ബർവാഹി പാത്രിയർക്കീസിന്റെ ചിന്താഗതിയനുസരിച്ച് ബാഹ്യവും ആന്തരീകവുമായ പത്ത് ഇന്ദ്രിയങ്ങളുടെ സ്ഥാനത്തേക്ക് പത്ത് പ്രാർത്ഥന (യാമങ്ങളാണ്) കളാണ് ഉള്ളത്. രാത്രിപ്രാർത്ഥനയുടെ നാലു കൗമ്മാകൾ നാല് പ്രാർത്ഥനകളും (യാമങ്ങളും) മറ്റ് ആറ് യാമപ്രാർത്ഥനകളും കൂടി പത്ത് പ്രാർത്ഥനകൾ (യാമങ്ങൾ) എന്ന് കണക്കാക്കുന്നു.

ഒരാഴ്ചയിലെ എല്ലാ സാധാരണ ദിവസങ്ങളിലേയും സന്ധ്യയുടെയും പ്രഭാതത്തിന്റെയും പ്രാർത്ഥനകൾ പൊതുവാണ് (പൊതുവായ എല്ലാ പ്രാർത്ഥനാവിഷയങ്ങളും ഉൾക്കൊള്ളിച്ചതാണ്). എന്നാൽ തിങ്കൾ, ചൊവ്വ, വ്യാഴം എന്നീ ദിവസങ്ങളിലെ സന്ധ്യയുടെയും പ്രഭാതത്തിന്റെയും ധൂപാനന്തര കോലോയ്ക്ക് ശേഷം വരുന്ന കുക്കിലിയോനും ബോവൂസോയും അനുതാപത്തിന്റേതാണ്. ഈ ദിവസങ്ങളിലെ സന്ധ്യാപ്രാർത്ഥനയിൽ സന്ധ്യയുടെയോ അനുതാപത്തിന്റെയോ പ്രാർത്ഥനയും (വിഷയങ്ങളും) പ്രഭാതപ്രാർത്ഥനയിൽ പ്രഭാതത്തിന്റെയോ അനുതാപത്തിന്റെയോ പ്രാർത്ഥനകളും (വിഷയങ്ങളും) ചേർത്ത് ക്രമീകരിച്ചിരിക്കുന്നു. എന്നാൽ ബുധനാഴ്ച സന്ധ്യയ്ക്കും പ്രഭാതത്തിലും ദൈവമാതാവിന്റെ കുക്കിലിയോനുകളും അന്ത്യത്തിൽ പൊതുവായ ബോവൂസോകളും ആണുള്ളത് (ദൈവമാതാവ്, പരിശുദ്ധന്മാർ, വാങ്ങിപ്പോയവർ തുടങ്ങിയവരെ ഒന്നിച്ച് ഓർക്കുന്നു എന്ന അർത്ഥത്തിലാണ് പൊതുവിന്റെ എന്ന പദം ഉപയോഗിച്ചിട്ടുള്ളത്). വെള്ളിയാഴ്ച സന്ധ്യയുടെ കുക്കിലിയോൻ സഹദേന്മാരുടെയും അന്ത്യത്തിലുള്ള ബോവൂസോ പൊതുവായിട്ടുള്ളതും ആണ്. അന്ന് പ്രഭാതത്തിന്റെ കുക്കിലിയോനും ബോവൂസോയും സ്ലീബായുടേത് ആകുന്നു. ശനിയാഴ്ച സന്ധ്യയുടെ കുക്കിലിയോനും ബോവൂസോയും വാങ്ങിപ്പോയവരുടേയും പ്രഭാതത്തിന്റെ കുക്കിലിയോനും ബോവൂസോയും വാങ്ങിപ്പോയ ആചാര്യന്മാരുടെയും ആണ്. ഓരോ ദിവസത്തെയും കുക്കിലിയോൻ അതത് ദിവസത്തേക്ക് പ്രത്യേകമായി ക്രോഡീകരിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനാവിഷയങ്ങളുടെ സ്വഭാവം വെളിവാക്കുന്നതാണ്.

അതുപ്രകാരം ഞായറാഴ്ച ഉയിർപ്പിന്റെയും തിങ്കൾ–ചൊവ്വാ ദിനങ്ങൾ അനുതാപത്തിന്റെയും ബുധനാഴ്ച കന്യകമറിയാമിന്റെയും വ്യാഴാഴ്ച ശ്ലീഹന്മാരുടെയും മല്പാന്മാരുടെയും വെള്ളിയാഴ്ച ജീവനുള്ള സ്ലീബായുടെയും സഹദേന്മാരുടെയും പരിശുദ്ധന്മാരുടെയും ദൈവം തന്റെ സകല പ്രവർത്തനങ്ങളിൽനിന്നും വിരമിച്ച ശനിയാഴ്ച അവന്റെ പരിശുദ്ധന്മാരും പുണ്യവാന്മാരുമായ പുരോഹിതന്മാരുടെയും വിശ്വാസികളായ സകല വാങ്ങിപ്പോയവരുടെയും ദിവസങ്ങളാണെന്ന് പറയാം.

(ആരാധനാ കലണ്ടറിന്റെ ആമുഖ പേജിൽ ഏഴ് ദിവസങ്ങൾക്ക് അനുയോജ്യമായ ഐക്കണുകൾ നൽകിയിരിക്കുന്നത് പ്രത്യേകാൽ ശ്രദ്ധേയം. 1. ഞായറാഴ്ച – മഹത്വപൂർണ്ണമായ ഉയിർപ്പിന്റെ ഐക്കൺ. 2. തിങ്കളാഴ്ച – മുടിയനായ പുത്രൻ പിതാവിലേക്ക് പശ്ചാത്താപപൂർവ്വം തിരിച്ചു വരുന്നതിന്റെ ഐക്കൺ (അനുതാപം). 3. ചൊവ്വാഴ്ച – പാപിനിയായ സ്ത്രീ കർത്താവിന്റെ തൃപ്പാദങ്ങൾ കണ്ണീർകൊണ്ട് കഴുകി തൈലംകൊണ്ട് അഭിഷേകം ചെയ്യുന്ന ഐക്കൺ. 4. ബുധനാഴ്ച – വി. കന്യകമറിയാം യേശുവിനോടൊപ്പം (ദൈവമാതാവ്). 5. വ്യാഴാഴ്ച – കർത്താവ് ശിഷ്യരെ പരിശീലിപ്പിക്കുന്നു (പിതാക്കന്മാർ). 6. വെള്ളിയാഴ്ച – കർത്താവിന്റെ കുരിശാരോഹണം. 7. ശനിയാഴ്ച – കർത്താവിന്റെ ആജ്ഞ കേട്ട്, കല്ലറയിൽനിന്ന് ലാസർ പുറത്തുവരുന്നു (വാങ്ങിപ്പോയവർ).

എല്ലാ ദിവസങ്ങളിലെയും സൂത്താറാ പ്രാർത്ഥന അനുതാപത്തിന്റേതാണ്.

(സാധാരണ ദിവസങ്ങളിൽ) രാത്രിയുടെ പ്രാരംഭ പ്രാർത്ഥനയ്ക്ക് പൊതുസ്വഭാവമുണ്ട്. ഒന്നാം കൗമ്മാ ദൈവമാതാവിനെ വിഷയമാക്കുന്നു. എന്നാൽ കൃതാ മുതൽ കൂദോശ് ഈത്തോ വരെയുള്ള വെള്ളിയാഴ്ചകളിൽ ഒന്നാം കൗമ്മായിലെ പ്രാർത്ഥനകൾ സ്ലീബായുടേതാണ്. കൂദോശ് ഈത്തോ മുതൽ വലിയ നോമ്പുവരെയുള്ള വെള്ളിയാഴ്ചകളിൽ പ്രമേയം ദൈവമാതാവ് തന്നെ. എല്ലാ ദിവസത്തെയും രാത്രി പ്രാർത്ഥനയുടെ രണ്ടാം കൗമ്മാ പരിശുദ്ധന്മാരുടേതാണ്; വ്യാഴാഴ്ച പ്രത്യേകമായി ശ്ലീഹന്മാരെ വിഷയമാക്കുന്നു. രാത്രിപ്രാർത്ഥനയുടെ മൂന്നാം കൗമ്മാ തിങ്കളാഴ്ചയും ചൊവ്വാഴ്ചയും വ്യാഴാഴ്ചയും അനുതാപത്തിന്റേതാണ്. ബുധൻ, വെള്ളി, ശനി ദിവസങ്ങളിൽ അത് വാങ്ങിപ്പോയവരുടേതാണ്. രാത്രിയുടെ നാലാം കൗമ്മാ, അതായത് 'സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നത്' ഇത്യാദി സങ്കീർത്തനഭാഗവും മാവൂർബോസ്തുതിപ്പും ഗീതവും മറിയാമ്മിന്റെ ഓർമ്മ എന്ന് തുടങ്ങുന്ന എനിയോനോയും പൊതുവിഷയങ്ങൾ അടങ്ങിയതാണ്. അതിനുശേഷം അതത് പള്ളിയുടെ പ്രത്യേക പരിശുദ്ധന്റെയോ അതത് ദിവസം പ്രത്യേകമായി ഓർക്കുന്ന പരിശുദ്ധന്റെയോ ഓർമ്മ (കുക്കിലിയോൻ, എക്ബോ, കോലോകൾ) എന്നിവ നടത്തുന്നു. രാത്രിപ്രാർത്ഥനയുടെ അവസാനത്തെ ബോവൂസോ തിങ്കൾ, ചൊവ്വാ ദിനങ്ങളിൽ അനുതാപത്തിന്റേതും ബുധൻ, വെള്ളി, ശനി ദിനങ്ങളിൽ പൊതുവിന്റേതും ആകുന്നു. വ്യാഴാഴ്ച ശ്ലീഹന്മാരെയും ഏവൻഗേലീസ്ഥന്മാരേയും ഓർക്കുന്നു.

ഞായറാഴ്ച നേടിയ ആത്മീയ നിറവ് കുറഞ്ഞുപോവാതെ സൂക്ഷിക്കുവാനും കുറഞ്ഞുപോയാൽ വീണ്ടെടുക്കുവാനും സഹായകമായ രീതിയിലാണ് ഈ ദിവസങ്ങളിലെ യാമപ്രാർത്ഥനകൾ ക്രമീകരിച്ചിട്ടുള്ളത്. മുടിയനായ പുത്രൻ, കാണാതെപോയ ആടിനെ തിരയുന്ന ഇടയൻ, നഷ്ടപ്പെട്ട നാണയം അന്വേഷിക്കുന്ന സ്ത്രീ, സൃഷ്ടി സംവിധാനത്തിലെ വൈഭവം, വീഴ്ച സംഭവിച്ച് ഏദനിൽനിന്നും പൗരോഹിത്യ ദാനങ്ങളിൽനിന്നും ബഹിഷ്കൃതനായ ആദാം വ്രതനിഷ്ഠയാൽ മഹോന്നതങ്ങളിലേക്ക് കരേറിപ്പോയ മോശയും ഹാനോക്കും ഏലിയാവും യിസ്രായേൽ പാളയത്തിന് ചുറ്റും കോട്ടപോലെ യൗസേപ്പിന്റെ അസ്ഥികൾ നിക്ഷേപിക്കുന്ന മോശ, ദൈവപുത്രന് മാതാവായി തീർന്ന വി. കന്യകമറിയാം, കർത്തൃസുവിശേഷത്തെപ്രതി വധമേറ്റ ശ്ലീഹന്മാരും സഹദേന്മാരും തലമുറകളിലൂടെ ദൈവത്തെ പ്രസാദിപ്പിച്ച് കടന്നുപോയ വാങ്ങിപ്പോയവർ തുടങ്ങിയവർ യാമപ്രാർത്ഥനകളിൽ വിശ്വാസികൾക്ക് സംസർഗ്ഗത്തിനും ധൈര്യത്തിനും മാതൃകയ്ക്കും കൂട്ടായ്മയ്ക്കും പങ്കാളികൾ ആകുന്നു. സാക്ഷികളുടെ വലിയ ഒരു സമൂഹത്തിന്റെ മദ്ധ്യേ താൻ ജീവിക്കുന്നു എന്ന ഓർമ്മപ്പെടുത്തൽ മുറുകെപ്പറ്റുന്ന പാപങ്ങളിൽനിന്ന് ഒഴിഞ്ഞ് ജീവിപ്പാൻ സഹായിക്കുന്നു. ഞായറാഴ്ച വീണ്ടും കറയില്ലാത്തതും ഊനമില്ലാത്തതും ബലിയർപ്പിക്കപ്പെട്ടതുമായ സ്വർഗ്ഗീയ കുഞ്ഞാടുമായി സംസർഗ്ഗം

പുലർത്തുന്നതോടെ അവന്റെ ജീവിതത്തിൽ എന്തെങ്കിലും കുറവുകൾ സംഭവിച്ചിട്ടുണ്ടെങ്കിൽ അത് ക്ഷമിക്കപ്പെടുകയും ആത്മീയനിറവിൽ അവൻ വളരുകയും ചെയ്യും. ക്രിസ്തു മുപ്പത്തിമൂന്നര വർഷം കൊണ്ട് ജീവിച്ച ജീവിതം ഒരു ആരാധനാവർഷം കൊണ്ട് സഭ പ്രതീകാത്മകമായി പുനരവതരിപ്പിക്കുന്നു. ഒരുവനിലെ 'പുതിയ മനുഷ്യ'നെ ബലപ്പെടുത്തുവാൻ ക്രിസ്തുസംഭവങ്ങളെ ഞായറാഴ്ചകളിലും യൽദാ, ദനഹാ തുടങ്ങിയ പെരുന്നാൾ ദിവസങ്ങളിലുമായി പൊതുആരാധനയിലൂടെയും പ്രത്യേക ശുശ്രൂഷകളിലൂടെയും കഴിയുന്നത്ര ദൃശ്യവത്ക്കരിക്കുന്നു. നാടകീയമായ ഈ ദൃശ്യാവിഷ്ക്കാരം പഞ്ചേന്ദ്രിയങ്ങൾക്കു മുഴുവൻ പങ്കാളിത്തം നൽകുന്നു. ഓർത്തഡോക്സ് ആരാധനയിൽ കണ്ണും ചെവിയും നാക്കും മൂക്കും ചർമ്മവും പങ്കാളികളാകുന്നു. കുർബ്ബാനയിലെ കാഴ്ചകൾ കണ്ണിനെയും, വായനകളും പ്രാർത്ഥനകളും പ്രബോധനങ്ങളും ചെവികളേയും, വി. കുർബാനാനുഭവവും ഗാനാലാപവും നാക്കിനേയും, പരിമളധൂപവും പരിമളതൈലവും ഘ്രാണേന്ദ്രിയത്തേയും കൈകസ്തൂരിയും കൈചുംബിക്കലും ത്വക്കിനേയും ആരാധനയിൽ പങ്കാളികളാക്കുന്ന അനുഭവങ്ങളാണ്. ഒരുപക്ഷേ മറ്റ് എല്ലാ സഭകളുടെ ആരാധനകളേക്കാളും ഓർത്തഡോക്സ് ആരാധന വിശിഷ്ടമാകുന്നതും ഹൃദയസ്പൃക്കാകുന്നതും അതിന്റെ ഈവിധ സംവിധാനചാരുത കൊണ്ടാണ് (ഓർത്തഡോക്സ് സഭയെ ഉപേക്ഷിച്ച് വേർപാട് സഭയിൽ ചേർന്ന ഒരു വൃദ്ധൻ ദുഃഖവെള്ളിയാഴ്ചകളിൽ ഓർത്തഡോക്സ് ദേവാലയത്തിൽ പതിവായി ആരാധനയിൽ പങ്കെടുത്തിരുന്നത് ഈ ഗ്രന്ഥകാരൻ ഓർക്കുന്നു. സ്വയം സംസാരിക്കുന്ന ദൃശ്യചാരുതകളുടെ ആവിഷ്കാര സൗന്ദര്യം അദ്ദേഹത്തിന് മറക്കാൻ കഴിഞ്ഞിരുന്നില്ല എന്ന് അദ്ദേഹം തുറന്ന് സമ്മതിക്കുമായിരുന്നു. നമ്മുടെ സണ്ടേസ്കൂളുകളിലും മറ്റും ആരാധനയുടെ ഈദൃശ ചിന്തകളിലേക്ക് കുട്ടികളെ ഉപനയിക്കുവാൻ നമുക്ക് കഴിയുന്നില്ലല്ലോ എന്ന വേദന പലപ്പോഴും കുറ്റബോധമായി മനസ്സിനെ അലട്ടാറുണ്ട്.)

(തുടരും)



## പ്രതിഷേധ സമ്മേളനം

പാമ്പാടി: മലങ്കര സഭാ തർക്കത്തിൽ വ്യക്തമായ സുപ്രീം കോടതി വിധി ഉണ്ടായിട്ടും അത് നടപ്പിലാക്കാതെ മറ്റു മാർഗങ്ങളിലൂടെ ഓർത്തോഡോക്സ് സഭയ്ക്ക് പ്രതിസന്ധി സൃഷ്ടിക്കുവാനുള്ള ഗവൺമെന്റ്നടപടിയിൽ കോട്ടയം ഭദ്രാസനത്തിൽ ശക്തമായ പ്രതിഷേധം. പാമ്പാടി ദയറായില കെ. വി. ജോസഫ്ന്പാന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. സഭാ ഭരണഘടനയും സുപ്രീം കോടതി വിധിയും അനുസരിക്കാതെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന വരെ അധികാരികൾ വോട്ട്ലക്ഷ്യമാക്കി സഹായിക്കുന്നതാണ് സഭാ തർക്കം തീരാത്തത് എന്ന് അദ്ദേഹം പ്രസ്താവിച്ചു. സഭയ്ക്കു വേണ്ടി രക്തസാക്ഷിയാക്കേണ്ടിവന്ന മലങ്കര വറുഗീസിന്റെ യഥാർത്ഥ കൊലപാതികളെ അറസ്റ്റ് ചെയ്ത് അദ്ദേഹത്തിന് നീതി ലഭ്യമാക്കാൻ ഗവൺമെന്റ് തയ്യാറാകണമെന്ന്ഭദ്രാസന സെക്രട്ടറി ഫാ. പി. കെ. കുറിയാക്കോസ്പണ്ടാരകുന്നേൽ ആവശ്യപ്പെട്ടു. സുപ്രീം കോടതിവിധിയുടെ അന്തസത്ത മനസ്സിലാക്കാതെ മലങ്കരസഭ വിഭജിക്കണമെന്ന മറ്റു സഭകളുടെ നിർദ്ദേശത്തിൽ മുൻ ഭദ്രാസന സെക്രട്ടറി ഫാ. പി. കെ സഖറിയ പെരിയോർമറ്റത്തിൽ ഉത്കണ്ഠ രേഖപ്പെടുത്തി ഫാ. ഡോ. ജോൺസ്എബ്രഹാം, കാൺസിലംഗം എം. എ. അന്ത്രയോസ് എന്നിവർ പ്രസംഗിച്ചു. വൈദികർ, ഭദ്രാസന കൺസിൽ അംഗങ്ങൾ, ആദ്ധ്യാത്മീകസംഘടനാ ഭാരവാഹികൾ എന്നിവർ സംബന്ധിച്ചു.



**യൂഹാനോൻ മാർ പോളികാർപ്പോസിന്റെയും തെരുവോരം സ്ഥാപകൻ മുരുകന്റെയും സാന്നിധ്യത്തിൽ കൊച്ചിയിലെ തെരുവുകളിൽ താമസിക്കുന്നവർക്ക് ഭക്ഷണം നൽകി. അങ്കമാലി ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡൻറ് ഫാ. ജോൺ കെ ജേക്കബ്, സെക്രട്ടറി ലിൻജോ പി കുര്യൻ തുടങ്ങിയവർ നേതൃത്വം നൽകി.**



## കോവിഡ് ബാധിച്ചവർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ: ബ്രോഷർ പ്രകാശനം ചെയ്തു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ 'ആർദ്ര' കോവിഡ് ബാധിച്ചവർ ശ്രദ്ധിക്കേണ്ട വിഷയങ്ങൾ ഉൾപ്പെടുത്തി പ്രസിദ്ധീകരിച്ച ബ്രോഷർ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ, സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസിനു നൽകി പ്രകാശനം ചെയ്തു. യോഗത്തിൽ ആർദ്ര സെക്രട്ടറി ഡോ. ഐസക് പാമ്പാടി, കമ്മിറ്റി അംഗങ്ങളായ ജോൺസൺ കീപ്പള്ളിൽ, വത്സാ ജോർജ്, ബൈഫാ ഓഫീസ് സെക്രട്ടറി സാബു ജോൺ എന്നിവർ പങ്കെടുത്തു.



**1975 – നു ശേഷം ആദ്യമായി മുളന്തുരുത്തി മാർത്തോമൻ പള്ളിയിൽ മലങ്കര ഓർത്തഡോക്സ്സുറിയാനി സഭയിലെ ഒരു അംഗത്തിന്റെ മാമോദീസാ സഭയിലെ മേല്പട്ടക്കാരനും വൈദികരും കൂടി നടത്തുന്നു (26–12–2020). മാമോദീസാ സ്വീകരിച്ച പൈതൽ പ. പരുമല തിരുമേനിയുടെ ചാത്തുരുത്തി കുടുംബത്തിലെ അഞ്ചാം തലമുറയിൽപെട്ടതും, തിരുമേനി തന്റെ ചെറുപ്പകാലത്ത് താമസിച്ചുകൊണ്ടിരുന്നതായ ചാത്തുരുത്തി തറവാട്ടിലെ ഇപ്പോഴത്തെ അവകാശിയുടെ മകനുമാണ്. മുളന്തുരുത്തി മാർത്തോമൻ പള്ളിയിലെ നൂറ്റാണ്ടുകൾ പഴക്കമുള്ള മാമോദീസാ തൊട്ടി 2019 ഒക്ടോബർ അവസാനം വിഘടിത വിഭാഗം മോഷ്ടിച്ചു കടത്തി. പ. പരുമല തിരുമേനി മാമോദീസാ മുങ്ങിയ മാമോദീസാതൊട്ടി ആയിരുന്നു അത്.**



# പാരമ്പര്യമായ ആത്മീയ അച്ചടക്കം

## യൽദോയ്ക്കു ശേഷമുള്ള രണ്ടാം ഞായർ

**(വി. ലൂക്കോസ് 2:40–52)**


**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**


ഇന്നത്തെ ഞായറാഴ്ചയ്ക്ക് മൂന്നു പ്രാധാന്യങ്ങൾ ഉണ്ട്. ഒന്ന്, നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിനു ശേഷമുള്ള രണ്ടാം ഞായർ. രണ്ട്, കൂനൻ കുരിശു സത്യ സ്മരണദിനം. മൂന്ന്, മലങ്കര ഓർത്തഡോക്സ് സഭയുടെ മൂന്നാം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് ഗീവർ ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ 57-ാം ഓർമ്മദിനം.

### അച്ചടക്കമുള്ള ആദ്ധ്യാത്മികത

വ്യക്തിത്വത്തെ രൂപപ്പെടുത്തുന്ന പല ഘടകങ്ങളിൽ ഒന്നാണ് പാരമ്പര്യം എന്നത്. ആത്മിക പാരമ്പര്യവും ഭൗതിക പാരമ്പര്യവുമുണ്ട്. മാതാപിതാക്കളുടെ ആത്മീയതയാണ് മക്കൾക്ക് പകർന്നു കിട്ടുന്നത്. തലമുറയായി കൈമാറി വരുന്ന പാരമ്പര്യങ്ങൾ വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നതിന് പ്രധാന ഘടകമാണ്.

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗത്ത് (വി. ലൂക്കോസ് 2:40–52) മാതാപിതാക്കളുടെ ആത്മീയ പാരമ്പര്യം യേശുവിലേക്ക് പകരുന്നതിനെക്കുറിച്ചാണ് വിവരിക്കുന്നത്. വി. ലൂക്കോസ് 2:41: 'യേശുവിന്റെ അമ്മയപ്പന്മാർ ആണ്ടുതോറും പെസഹാപ്പെരുന്നാളിനു യെരുശലേമിലേക്കു പോകും; അവനു പന്ത്രണ്ടു വയസ്സായപ്പോൾ അവർ പതിവുപോലെ പെരുന്നാളിനു പോയി.'

യേശുവിന്റെ മാതാപിതാക്കൾ, അച്ചടക്കത്തോടെ സ്ഥിരമായി നിലനിർത്തിയ ആത്മീയ പാരമ്പര്യത്തെക്കുറിച്ചാണ് ഇവിടെ വിശദീകരിക്കുന്നത്. 'ആണ്ടുതോറും', 'പതിവുപോലെ' തുടങ്ങിയ വാക്കുകൾ ആത്മീയ ജീവിതത്തിലെ ചിട്ടയും അച്ചടക്കവും വെളിവാക്കുന്നതാണ്.

യെരുശലേം ദേവാലയത്തിലെ എല്ലാ പ്രധാന പെരുന്നാളുകൾക്കും ആഘോഷങ്ങൾക്കും യേശുവിന്റെ മാതാപിതാക്കൾ മുടങ്ങാതെ സംബന്ധിച്ചിരുന്നു എന്നു വ്യക്തമാണ്. യേശുവിന് പന്ത്രണ്ട് വയസ്സായപ്പോൾ യെരുശലേം ദേവാലയത്തിൽ പോയത് വലിയ വാർത്തയായതുകൊണ്ടാണ് പെസഹാപ്പെരുന്നാളിനോടനുബന്ധമായ സംഭവം സുവിശേഷകൻ എടുത്തു പറയുന്നത്.

യേശുവിന്റെ മാതാപിതാക്കൾ പെസഹാപ്പെരുന്നാളിന്റെ ശുശ്രൂഷകളും ചടങ്ങുകളും കഴിഞ്ഞ് മടങ്ങി ഒരു ദിവസത്തെ വഴിപോന്നതിനു ശേഷമാണ് യേശു അവരുടെ കൂട്ടത്തിൽ ഇല്ലെന്നു അവർ അറിഞ്ഞത്. വളരെ വ്യസനത്തോടും ആകുലതയോടുംകൂടി തിരികെ യെരുശലേമിലേക്ക്, തങ്ങളുടെ മകനെ തിരക്കി പോയ മാതാപിതാക്കൾ, മൂന്നു നാൾ കഴിഞ്ഞ് ദേവാലയത്തിൽ വച്ചുതന്നെ യേശുവിനെ കണ്ടെത്തി. ഉപദേഷ്ടാക്കന്മാരുടെ നടുവിൽ ഇരിക്കുന്നതും അവരുടെ ഉപദേശം കേൾക്കുകയും അവരോടു ചോദിക്കുകയും ചെയ്യുന്ന യേശുവിനെയാണ് അവർ കണ്ടത് (വി. ലൂക്കോസ് 2:45, 46).

മാതാപിതാക്കൾക്ക് പാരമ്പര്യമായി കൈമാറി കിട്ടിയ അച്ചടക്കത്തോടെയുള്ള ആദ്ധ്യാത്മികത, യേശുവിലേക്ക് പകരുന്നതാണിവിടെ കാണുന്നത്. യേശു മാതാപിതാക്കളോടൊപ്പം ദേവാലയത്തിൽ പോയി. ഉപദേഷ്ടാക്കന്മാരോട് ചോദ്യങ്ങളും സംശയങ്ങളും ചോദിക്കുന്നു.

നമ്മുടെ പാരമ്പര്യം എന്താണ്? അച്ചടക്കമുള്ള ആത്മീയത കൈമാറി കിട്ടിയിട്ടുണ്ടോ? മുടങ്ങാതെ പള്ളിയിൽ പോകുന്നവരാണോ? പതിവുപോലെ ഭവനങ്ങളിൽ പ്രാർത്ഥിക്കുന്നവരാണോ? മുടക്കമില്ലാതെ നോമ്പും ഉപവാസവും അനുഷ്ഠാനങ്ങളും ജീവിതത്തിൽ പാലിക്കുന്നവരാണോ?

മാതാപിതാക്കളെ കണ്ടും കേട്ടും ആണ് മക്കൾ അവരുടെ വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നത്. പള്ളിയിൽ പോയി പ്രാർത്ഥിക്കണമോ എന്നു സംശയിക്കുന്നവരുണ്ട്. വീട്ടിൽ ഇരുന്ന് പ്രാർത്ഥിച്ചാൽ പോരേ എന്നു ചോദിക്കുന്നവരുണ്ട്.

ദേവാലയങ്ങളിൽ പെരുന്നാളും ആരാധനയും നടക്കുമ്പോൾ ദേവാലയത്തിൽ പോയി സംബന്ധിക്കണം. ഭവനങ്ങളിൽ ആരാധന നടക്കേണ്ട സമയത്ത് ഭവനങ്ങളിൽ ആരാധന നടത്തണം. ദേവാലയ ആരാധന മുടക്കിയിട്ട് ഭവനങ്ങളിൽ ആരാധന നടത്തുന്നത് ശരിയല്ല. ഇതാണ് അച്ചടക്കമുള്ള ആദ്ധ്യാത്മികത എന്നു പറയുന്നത്.

### ഹൃദയത്തിൽ സംഗ്രഹിക്കുക

സാമാന്യബുദ്ധിക്കോ യുക്തിക്കോ മനസ്സിലാക്കാനും പറഞ്ഞറിയിക്കുവാനും കഴിയാത്ത ആത്മീയ അനുഭവങ്ങൾ പലപ്പോഴും സ്വയം ഹൃദയത്തിൽ സൂക്ഷിക്കുവാനും സംഗ്രഹിക്കുവാനും മാത്രമേ കഴിയൂ. ദൈവഭക്തിയിലും യഥാർത്ഥ ആത്മീയതയിലും ജീവിക്കുന്നവർക്ക് അത്തരത്തിലുള്ള ആത്മീയ അനുഭവങ്ങൾ ധാരാളമായി ഉണ്ടാകാറുണ്ട്.

യേശുവുമായി ബന്ധപ്പെട്ട് മറിയാമിനുണ്ടായ പല അനുഭവങ്ങളും ഹൃദയത്തിൽ സംഗ്രഹിക്കുവാൻ മാത്രമേ കഴിയുകയുള്ളൂ. മറിയാം വ്യസനിച്ച് തിരികെ യെരുശലേം ദേവാലയത്തിൽ ചെന്നു കണ്ടതും കേട്ടതും അതിൽ ഒന്നു മാത്രമായിരുന്നു. വി. ലൂക്കോസ് 2:51: 'ഈ കാര്യങ്ങൾ എല്ലാം അവന്റെ അമ്മ ഹൃദയത്തിൽ സംഗ്രഹിച്ചു.' വി. ലൂക്കോസ് 2:19: 'മറിയാം ഈ വാർത്ത ഒക്കെയുംഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിച്ചുകൊണ്ടിരുന്നു.'

### കൂനൻകുരിശു സത്യ സ്മരണ

മലങ്കരയിലെ മാർതോമ്മാ ക്രിസ്ത്യാനികൾ 1599 മുതൽ 1653 വരെ 54 വർഷത്തോളം നീണ്ടുനിന്ന റോമൻ കത്തോലിക്കാ സഭയുടെ അധീശത്വത്തിൽ നിന്നും 1653-ൽ സ്വയമേ സ്വാതന്ത്ര്യം വീണ്ടെടുത്ത് പ്രഖ്യാപിച്ച വിമോചന പ്രതിജ്ഞയാണ് കൂനൻകുരിശു സത്യം.

പൗരസ്ത്യ സഭാ വിശ്വാസവും ആരാധന സമ്പ്രദായവും ആചാരരീതികളും പാലിച്ചു വന്നിരുന്ന മലങ്കര സഭാംഗങ്ങൾക്ക് പാശ്ചാത്യ സഭാവിശ്വാസ നിയന്ത്രണങ്ങളും ഭരണപരമായ നിഷ്കർഷതയും, ക്രൂരവും ദുഃസ്സഹവുമായി അനുഭവപ്പെട്ടു. ഈവിധത്തിലുള്ള മേൽക്കോയ്മയിൽ നിന്നും വിമോചിതരാകുവാൻ ശ്രമിച്ചതാണ് മട്ടാഞ്ചേരി പള്ളി അങ്കണത്തിൽ സംഭവിച്ചത്.

1653 ജനുവരി മൂന്നാം തീയതി ആയിരക്കണക്കിന് ക്രിസ്ത്യാനികൾ മട്ടാഞ്ചേരി പള്ളി മുമ്പാകെ സന്നിഹിതരായി. അവിടെയുണ്ടായിരുന്ന ഒരു കൽകുരിശിൽ നാനാഭാഗങ്ങളിലേക്കും നീട്ടിയിരുന്ന ആലാത്തിൽ പിടിച്ചുകൊണ്ട് വിപ്ലവാത്മകമായ ഒരു സത്യം പ്രഖ്യാപിച്ചു. കൂനൻകുരിശുസത്യം മലങ്കരസഭയുടെ സ്വതസിദ്ധമായ സ്വാതന്ത്ര്യത്തിന്റെ ഒരു പ്രഖ്യാപനം കൂടിയായിത്തീർന്നു.

### പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ

മലങ്കര ഓർത്തഡോക്സ് സഭയുടെ മൂന്നാം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായുടെ 57-ാം ഓർമ്മപ്പെരുന്നാളാണിന്ന്. പാണ്ഡിത്യവും പക്വതയും പവിത്ര ജീവിതവും സമന്വയിപ്പിച്ച അപൂർവ്വ വ്യക്തിത്വമായിരുന്നു പ. ബാവാ തിരുമേനിയുടേത്.

പ്രശ്നസങ്കീർണ്ണമായ കാലഘട്ടത്തിൽ നിന്നാർജ്ജിച്ച ശക്തികൊണ്ട് മലങ്കര സഭയെ സധൈര്യം നയിച്ച് സഭയുടെ ബഹുമുഖമായ വളർച്ചയ്ക്കും നവോത്ഥാനത്തിനുമായി 30 വർഷം സുധീര നേതൃത്വം നൽകി. സംഭവബഹുലവും കർമ്മനിരതവുമായ ജീവിതത്തിനിടയിലും സ്വന്തവും ചിന്താബന്ധുരവുമായ ഒരു ജീവിത ദർശനം കേരളീയ സമൂഹത്തിനു നൽകിയ തിരുമേനി ഇരുപതാം നൂറ്റാണ്ടു ദർശിച്ച അപൂർവ്വ പ്രതിഭകളിൽ ഒരാളായിരുന്നു. ❑

# In the midst of the crowd, yet far from the madding crowd

## Second Sunday after Christmas

**Fr. Dr. Joshi Varghese, Bhilai**
(Diocesan Education Officer & PRO, Calcutta Diocese)



• Evening: ○ St. John1: 35 -42 • Morning: ○ St. John 1: 43 – 51 • Before Holy Qurbana: ○ Genesis37:1- 11 ○ 1 Samuel 2:18-21 ○ Isaiah26: 1-12 • Holy Qurbana: ○ I John3: 21-24 ○ Hebrews11: 23-31 ○ St. Luke 2: 40 – 52

There is only one incident recorded in the Bible that refers to the period between the infancy narratives of Jesus and the beginning of the public ministry (baptism at Jordan). It is narrated in St. Luke 2: 40 - 52 and discusses what happened to Jesus when he was on the cusp of adolescence/ teenage.

**a. Caring co-travellers**

Like any other observing Jew, Joseph and Mary worshipped at Jerusalem Temple every year for the feast of Passover. At the end of the first day on their way back to Nazareth, Joseph and Mary realised that the twelve year old Jesus was not with them. Those who are more familiar with nuclear families would be shocked and think how such a lapse can happen from the parents. Shouldn't Joseph and Mary have acted more responsibly? We need to travel back two thousand years and understand the lifestyle of the time, to get a clear picture.

As the pilgrimage from Nazareth to Jerusalem called for days of walk, it was common practice that the relatives or the neighbourhood undertook the journey together in groups. Joseph and Mary also undertook the pilgrimage along with 'their relatives and acquaintances' (Lk 2:44). This entourage of relatives and acquaintances didn't follow them only during such long journeys, but was rather present throughout one's life journey. They acted as an extended family and became a support group to the individuals and families. **This support group celebrated the happy moments** ("Her neighbors and relatives heard that the Lord had shown his great mercy to her, and they rejoiced with her" Lk 1:58) **and shared the sorrows** ("The Jews who were with her in the house, consoling her, saw Mary get up quickly and go out. They followed her … Jn 11: 31).

One of the drawbacks of the present times is the absence of such a support group which can act like 'shock absorbers'. If there is a strain in relationships, health problems, economic crisis, bereavement etc., this support group of kith and kin- who are indeed our co-travellers in the life-journey - provided a solace to the individual/ family. The lack of such a group has resulted in the rise of cases of depression, divorce and suicides. As Pope Francis exhorted we need to rebuild this beautiful system and propagate the 'culture of care'.

**b. The lost ones**

"When they did not find him, they returned to Jerusalem to search for him" (Lk 2:41). Joseph and Mary travelled one day under the assumption that child Jesus was with them. Similar stories happen with us every day. We would be happily living with our kids with the assumption that 'they are with us'. We take their presence for granted. **Our children might be physically present with us but mentally separated and emotionally lost to us.** The frenzy of our busy lives coupled with the overwhelming use of social media heightens the problem. It calls for a deliberate slowing down to ensure that our kids literally walk with us in the journey of life and are not lost in the web of social media, unwanted relationships, addictive habits etc.

After two days of search Joseph and Mary could find their child. **There are tens of thousands of parents who are not fortunate enough to get back their children even after years of frantic search**. A BBC report has estimated that "a child goes missing in India every eight minutes. Many are trafficked as part of a nationwide trade which is separating children from their families. Millions end up in forced labour, domestic slavery and sex work, in what's become a lucrative industry". A little more alertness of the parents as well as the society can prevent many of such missing cases. Even small steps like avoiding the child to be left unattended, keeping a watch on caregivers etc. would keep the child safe. A child also should be taught how to deal with strangers, how to respond in case of suspicious circumstances, how to protect themselves from online predators etc.

**c. Teenage: Time of turbulence**

The Gospel states that the incident happened when Jesus "was twelve years old". Adolescence is a time of rebellion and turbulence as well a period of search for meaning in life. It won't be unfair to state that Jesus, as an adolescent, found the goal of his life on Earth. He realised that he 'must be in his Father's house'. His parents found him "sitting among the teachers, listening to them and asking them questions" (Lk 2:46). This summarises the trait of an adolescent/ teenager. It is a period when children start seeking a higher goal in life. Some children are able to keep themselves away from the madding crowd. It's a period fraught with rebellious attitude and persistent questioning. It is also the time when they feel that they are isolated even in the midst of a crowd.

**It is the responsibility of the parents and teachers to empathetically listen to the adolescents/ teenagers and allow them to ask questions. If we help them to ask the right questions they would also be gradually empowered to find the right answers**. "Train children in the right way, and when old, they will not stray" (Prov 22:6) seems most apt for the teenagers. The responsibility of priests and Sunday school teachers are similar to that of the teachers of Jerusalem temple. **Isn't it a feat that they were able to hold the attention of and engage an adolescent for three days?** Are we (parents and religious leaders/ teachers) able to engage with our children and lead them to a realisation of their purpose on this earth? If not, how it can be done is a matter to be pondered upon.

**Conclusion**

The incident reveals that Jesus grew up as a 'normal child' with wisdom and in divine and human favor. This should be the 'new normal' to bring up our children. It also reminds the parents, priests and teachers their responsibility in ensuring that no child is lost physically or spiritually.





പുതുവത്സര ദിനത്തിൽ പരുമല സെമിനാരി ചാപ്പലിൽ വി. കുർബ്ബാനയ്ക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യകാർമികത്വം വഹിച്ചു.



പിറവം വലിയപള്ളിയിൽ വി കുർബാനക്ക് ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മുഖ്യകാർമികത്വം വഹിച്ചു.



## ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച മലങ്കരസഭാംഗം

**സിൽവി മനോജ്**
**എടക്കര ഗ്രാമ പഞ്ചായത്ത് അംഗം.**
**എടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം.**



**സൺഡേസ്കൂൾ കോട്ടയം ഭദ്രാസന സെക്രട്ടറിയായി 26/12/2020 ശനിയാഴ്ച്ച പാമ്പാടി ദയറായിൽ വച്ച് പുത്തൻചന്ത സെന്റ് മേരീസ് ഇടവകാംഗവും, വാകത്താനം എം. ഡി സൺഡേസ്കൂൾ അദ്ധ്യാപകനുമായ കുറിയാക്കോസ് തോമസ് തിരഞ്ഞെടുക്കപ്പെട്ടു.**



തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്ക് നടന്ന തിരഞ്ഞെടുപ്പിൽ വിജയിച്ച നിരണം പള്ളി ഇടവക അംഗങ്ങൾക്കുള്ള അനുമോദന സമ്മേളനം.



പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ നവതിയോടനുബന്ധിച്ച് ഇന്ത്യൻ തപാൽ വകുപ്പ് പുറത്തിറക്കിയ സ്റ്റാമ്പ് ചങ്ങനാശ്ശേരി ഡിവിഷൻ അസിസ്റ്റന്റ് സൂപ്രണ്ട് ഓഫ് പോസ്റ്റ് ഓഫീസ് അരുൺ ആർ. നാഥ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മനു നൽകി പ്രകാശനം ചെയ്യുന്നു. ഫാ. ഇട്ടി തോമസ്, നഥനയേൽ റമ്പാൻ, ഫാ. ബഹനാൻ കോരുത്, ശിവകുമാർ എം, കെ. വിനോദ് ബാബു, വിജിമോൾ കെ. വി., കെ.ജെ. കുറിയാക്കോസ്, കെ. സി. ചാക്കോ എന്നിവർ സമീപം.

## മനുഷ്യനെ ഒന്നായി കാണാൻ പഠിപ്പിച്ച സാമൂഹ്യ പരിഷ്കർത്താവായിരുന്നു വലിയ ബാവാ: അഡ്വ. ബിജു ഉമ്മൻ

കുറിച്ചി: ജാതിമത ചിന്തകൾക്ക് അതീതമായി മനുഷ്യനെ ഒന്നായി കാണുവാനും കരുതുവാനും സ്നേഹിക്കുവാനും പഠിപ്പിച്ച സാമൂഹ്യപരിഷ്കർത്താവായിരുന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവായെന്ന് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. കുറിച്ചി വലിയ പള്ളിയിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 57–ാം ഓർമ്മപ്പെരുന്നാളിനോടുബന്ധിച്ച് നടന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. ചൈന ഇന്ത്യയെ ആക്രമിച്ചപ്പോൾ രാജ്യ രക്ഷാനിധിയിലേക്ക് എല്ലാ ഇടവകകളിൽ നിന്നും നിർബന്ധമായും സംഭാവനകളും സ്വർണ്ണാഭരണങ്ങളും നൽകണമെന്ന് ആഹ്വാനം ചെയ്യുകയും സഭയുടെ ഉടമസ്ഥതയിൽ ഉണ്ടായിരുന്ന 20 പവൻ സ്വർണ്ണം അന്നത്തെ കേരളാ മുഖ്യമന്ത്രി ആർ. ശങ്കറിനെ ഏൽപ്പിക്കുകയും ചെയ്തു. സമൂഹത്തിന്റെ വികസനത്തിനായി വിദ്യാഭ്യാസമേഖലയിലും, എക്യുമെനിക്കൽ രംഗത്തും, പൊതുരംഗത്തും ഗീവർഗീസ് ദ്വിതീയൻ ബാവ നൽകിയിട്ടുള്ള സംഭാവനകൾ നിസ്തുലമാണെന്നും അദ്ദേഹം പറഞ്ഞു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഉത്തമ സുഹൃത്തായിരുന്ന എൻ. എസ്. എസ് ആചാര്യൻ മന്നത്ത് പത്മനാഭനെ ചടങ്ങിൽ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രത്യേകം സ്മരിക്കുകയും അദ്ദേഹത്തിന്റെ ദീപ്തമായ ഓർമ്മകൾക്കു മുന്നിൽ ആദരാഞ്ജലികൾ അർപ്പിക്കുകയും ചെയ്തു. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ നവതിയോടനുബന്ധിച്ച് ഇന്ത്യൻ തപാൽ വകുപ്പ് പുറത്തിറക്കിയ സ്റ്റാമ്പ് ചങ്ങനാശ്ശേരി ഡിവിഷൻ അസിസ്റ്റന്റ് സൂപ്രണ്ട് ഓഫ് പോസ്റ്റ് ഓഫീസ് അരുൺ ആർ. നാഥ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മനു നൽകി പ്രകാശനം ചെയ്തു.



നവീകരിച്ച ചെങ്ങന്നൂർ ഭദ്രാസന അരമന.



പുനരുദ്ധാരണ പ്രവർത്തനങ്ങൾ പൂർത്തീകരിച്ച് ശോഭയോടെ പാറി പറക്കുന്ന പീതവർണ്ണ പതാകയുടെ അഴകോടെ കൊച്ചി മെത്രാസനത്തിലെ അയ്യമ്പിള്ളി സെന്റ് ജോൺസ് ഓർത്തഡോക്സ് ദൈവാലയം.




## പരുമല സെമിനാരി വക പാടശേഖരത്തിന്റെ വിത ഉത്സവം

പരുമല : പരുമല സെമിനാരി വക പാടശേഖരത്തിന്റെ വിതയുത്സവം നിരണം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത ഉദ്ഘാടനം ചെയ്തു. 30 വർഷമായി ഈ പാടശേഖരം തരിശുനിലമായി കിടക്കുകയായിരുന്നു. ഈ വർഷം കൃഷിഭവന്റെ സഹകരണത്തോടുകൂടി കൃഷി ആരംഭിക്കുകയായിരുന്നു.

വിതയുത്സവത്തിൽ അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, അസി. മാനേജർമാരായ ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ.വൈ.മത്തായിക്കുട്ടി, മുൻ കടപ്ര പഞ്ചായത്ത് പ്രസിഡന്റ് ഷിബു വർഗീസ്, ബ്ലോക്ക് മെമ്പർ ലിജി ആർ. പണിക്കർ, പഞ്ചായത്തംഗങ്ങളായ റോബിൻ പരുമല, നിഷ അശോകൻ, വിമല ബെന്നി, മേഴ്സി വർഗീസ്, ജോർജ്ജ് തോമസ്,അഗ്രികൾച്ചറൽ ഓഫീസർ റോയി ഐസക് വർഗീസ്, അസി. ഡയറക്ടർ റെജി വി.ജെ, അസി. കൃഷി ഓഫീസർ സുനിൽകുമാർ, പരുമല സെമിനാരി കൗൺസിൽ അംഗം ജി. ഉമ്മൻ, പി. എ. ജേക്കബ്, എ. എം. കുരുവിള അരികുപുറം തുടങ്ങിയവർ സംബന്ധിച്ചു



തമിഴ്നാട് മനുഷ്യാവകാശ കമ്മീഷൻ അദ്ധ്യക്ഷനും കുടുംബവും വിശുദ്ധ മാർ തോമാ ശ്ലീഹാ സ്ഥാപിച്ച തിരുവിതാംകോട് അരപ്പള്ളി സന്ദർശിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയോടുള്ള മുഖ്യമന്ത്രിയുടെ ധാർഷ്ട്യം അംഗീകരിക്കാനാകില്ല. മാധ്യമ വിഭാഗം അധ്യക്ഷൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ശക്തമായ ഭാഷയിൽ പ്രതികരിക്കുന്നു. 30-12-2020-ന് കുന്നംകുളം ആർത്താറ്റ് അരമനയിൽ വെച്ച് അഡ്വ. ഗിൽബർട്ട് ചീരൻ നടത്തിയ അഭിമുഖം. ക്യാമറ & ചിത്രസങ്കലനം: ജോജിൻ കുന്നംകുളം.



മലങ്കര ഓർത്തഡോക്സ് സഭ ന്യൂസ് ബുള്ളറ്റിനിന്റെ മൂന്നാം വാല്യം മുഴുവൻ (48 ലക്കം) ഈ ലിങ്കിൽ ലഭ്യമാണ്.